അതിൽ ചന്ദ്രന്റെ ദിക്കിലെ ധ്രുവവും കൂട്ടിയാൽ ചന്ദ്രമദ്ധ്യമവും വരും.

## ൪൧

ഗുളികനെ വരുത്തുവാൻ പറയുന്നു.

(൨൧) "ധനാ" ഏതഖവാദിഗുളികെ "സ്തുതി" ഭക്തകലാഃ സപ്തമമ്പു വികലാശ്ച ഇതി.

ഖണ്ഡശേഷത്തെ രണ്ടു ദിക്കിൽ വെച്ച ഒന്നിനെ "ധനം" എന്നതിൻ കൊണ്ടു ഹരിച്ചാൽ കിട്ടുന്ന ഫലം തീയതിയാകുന്നു. ബാക്കിയെ ൬൦-ൽ പെരുക്കി ഇലിവികളേയും ഉണ്ടാക്കുക. ൩-യെ ൩൦-ൽ കയററി രാശിയും വെച്ചുകൊള്ളുക. മറേറതിൽ നിന്നു "സ്തുതി" എന്ന ൬൭ കൊണ്ടു ഹരിച്ച ഫലം ഇലിയിലും, വിലി വേണമെങ്കിൽ ഒരിക്കൽ കൂടി ൬൦-ൽ പെരുക്കി "സ്തുതി" കൊണ്ടു ഹരിച്ച ഉണ്ടാക്കിയ ഫലം വിലിയിലും കൂട്ടണം. അതിൽ സൂക്ഷ്മമദ്ധ്യമം വരുത്തുമ്പോൾ സൂക്ഷിക്കുവാൻ പറഞ്ഞിരിക്കുന്ന 'അമ്പു' ഫലവും (൩൬൦-ൽ ഹരിച്ച കിട്ടിയ വിലി) കൂട്ടണം. പിന്നെ ഇതിൽ ധ്രുവവും കൂട്ടിയാൽ ഗുളികനുമായി.

## ൪൨

കുജമദ്ധ്യമം വരുത്തുവാൻ പറയുന്നു.

(൨൧) "പട്ട" ഹതദിനാൽ പൃഥക്സ്ഥാൽ "പുത്രൈഃ" "ഗുണൈഃ" കുജസ്യ ഭാഗകലാഃ ഇതി.

ഖണ്ഡശേഷത്തെ "പട്ട" എന്ന ൬൧ കൊണ്ടു പെരുക്കി രണ്ടു ദിക്കിൽ വെക്കുക: ഒന്നിനെ "പുത്രൻ" എന്ന ൨൧ കൊണ്ടു ഹരിക്കുകയും ചെയ്തു; കിട്ടുന്ന ഫലം തീയതിയാകുന്നു. ശിഷ്ടത്തെ വീണ്ടും ൬൦-ൽ പെരുക്കി ഹരിച്ചു ഇലിയും വ

രുത്തിക്കൊൾക. മറേറതിനെ "ശ്രുഭേ"നെ (വ്യൗ൧) കൊണ്ടു ഹരിച്ചു കിട്ടിയ ഫലം മുൻവെച്ചിരിക്കുന്നതിൻെറ ഇലിയിൽ കൂട്ടണം. പിന്നെ തിയതിയെ ൬൦–ൽ കയററി രാശിയും വെച്ച് ധ്രുവം കൂട്ടിയാൽ അതു കുജമദ്ധ്യമ മാകുന്നു. കുജാദിഗ്രഹങ്ങൾക്കു വിലിയാലിജ്യാവില്ലാത്തതിനാൽ വിലിയാലിയായി ഗണിക്കയും പതിവില്ല.

## ൪൩

ബുധശീഘ്രോച്ചം വരുത്തുവാനാണ് ഇനി പറയുന്നതു

(൧വ്യ) "ദേഹം"ഹൃതേ ഗേണാദൌ "ദാനാത്മാ"പ്താംശകാദി കൃദ്ധ്യാൽ ജ്ഞേ ഇതി.

ഖണ്ഡശേഷത്തെ രണ്ടേടത്തു വെച്ചു ഒന്നിനെ "ദേഹം" (വ്യവ്യ) കൊണ്ടു ഹരിച്ചാൽ കിട്ടുന്നതു വൃഥാഫലമാകുന്നു. ശിഷ്ടത്തെ ൧൨–൩൦–൬൦ ഇതുകളെക്കൊണ്ടും ക്രമത്തിൽ പെരുക്കി 'ദേഹം' കൊണ്ടു തന്നെ ഹരിച്ചാൽ രാശി തിയതി ഇലികളും കിട്ടും. മറേറ ഖണ്ഡശേഷത്തെ "ദാനാത്മം" എന്ന ൦വ്യ കൊണ്ടു ഹരിച്ചാൽ കിട്ടുന്ന ഫലം തിയ്യതിയാകുന്നു. പിന്നെയും ൬൦–ൽ പെരുക്കി ദാനാത്മനെകൊണ്ടു ഹരിച്ചു ഇലിയും ഉണ്ടാക്കി മുൻ വെച്ചിരിക്കുന്ന തിയ്യതിയിലും ഇലിയിലും യഥാക്രമം കൂട്ടുകയും വേണം. ബുധൻെറ ദുക്കിലെ ധ്രുവവും കൂട്ടി അതിൽ കൂട്ടിയാൽ അതു ബുധൻെറ ശീഘ്രോച്ചമായി വരുന്നതാകുന്നു.

## ൪൪

ഇനി വ്യാഴത്തിൻെറ മദ്ധ്യമം വരുത്തുവാൻ പറയുന്നു.

(൧വ്യ) "പ്രിയ"ഭക്തേ ഭാഗാദൌ ജീവേ "സ്വത"ഭക്തലിപ്തികാദേശോദ്ധ്യാഃ ഇതി.

ഖണ്ഡശേഷത്തെ രണ്ടു ദിക്കിൽ വെച്ചു, ഒന്നിനെ "പ്രി

ഷൻ" എന്ന ഫവ കൊണ്ടു ഹരിക്കുക: കിട്ടുന്ന ഫലം തിഷ്യതിയാകുന്നു. ശിഷ്ടത്തെ ന്ഥം-ൽ പെരുക്കി 'പ്രിയം' കൊണ്ടു ഹരിച്ച ഇലിയും ഉണ്ടാക്കണം. രണ്ടാമത്തെ ഖണ്ഡശേഷത്തിൽ നിന്നു "സ്തൻ" എന്ന ന്ഥ കൊണ്ടു ഹരിച്ചു കിട്ടിയ ഫലത്തെ ഇലിയിൽ നിന്നു കളയുകയും വേണം. പിന്നെ ൬-യെ ന്ഥം-ൽ കയററി രാശിയും വെച്ച വ്യാഴത്തിന്റെ ധ്രുവവും കൂട്ടിയാൽ, വ്യാഴമദ്ധ്യമം സിദ്ധിക്കുന്നതാകുന്നു.

## ൪൫

ശുക്രന്റെ ശീഘ്രോച്ചം വരുത്തുവാനാണ് ഇനി പറയുന്നത്.

(വൻ) "മുഖരാ"പൂശേഷഭാദൌ സ്വം "സ്വ"ഘ്നം "മണി"ഹൃതകാഃ ശുക്രേ ഇതി.

ഖണ്ഡശേഷത്തെ രണ്ടു ദിക്കിൽ വെച്ച് ഒന്നിനെ "മുഖരം" എന്ന ഫവ കൊണ്ടു ഹരിച്ച് കിട്ടിയ ഫലം കളയുക. ശിഷ്ടത്തെ ഫവ കൊണ്ടും, ന്ഥം കൊണ്ടും, ന്ഥം കൊണ്ടും യഥാക്രമം പെരുക്കി 'മുഖരം' കൊണ്ടു തന്നെ ഹരിച്ചാൽ കിട്ടുന്നതു രാശി തിഷ്യതി ഇലികളാകുന്നു. രണ്ടാമത്തേതിനെ "സ്വ" എന്നതു കൊണ്ടു പെരുക്കി "മണി" എന്ന ഗദ കൊണ്ടു ഹരിച്ച കിട്ടിയ ഇലി മുൻ വെച്ചിരിക്കുന്നതിന്റെ ഇലിയിൽ കൂട്ടി, ധ്രുവവും കൂട്ടിയാൽ ശുക്രന്റെ ശീഘ്രോച്ചമായി വരുന്നതാകുന്നു.

## ൪൬

ശനിമദ്ധ്യമം വരുത്തുവാൻ പറയുന്നു.

(വൻ) "പ്രാ"ഘ്നം ദിനം ച, ലിപ്താ "നിവേദ്യാ" ഭക്താഃ കലാഃ ശനൈ ജ്യോജ്യാഃ ഇതി.

ഖണ്ഡശേഷത്തെ രണ്ടെടത്തു വെച്ച് ഒന്നിനെ "പ്രാ"

എന്ന രണ്ടുകൊണ്ടു പെരുക്കിയ (ഏററിച്ച്) ത്ര ഇലിയാകുന്നു. ഇതിനെ ൩൦-ലും, ൬൦-ലും ക്രമത്തിൽ കയററി തിഥ്യതിയും രാശിയും ... ... മററ ഖണ്ഡശേഷത്തെ "നിവേദ്യം" എന്ന ... കൊണ്ടു ഹരിച്ച ഫലം ഇലിയിൽ കൂട്ടുകയും വേണം പിന്നെ ധ്രുവം കൂട്ടിയാൽ ശനിമദ്ധ്യമം സിദ്ധിക്കും.

### ൪൭

### രാഹുമദ്ധ്യമം വരുത്തുവാൻ പറയുന്നു.

(മൂ.) "തത്തമ" വിഹൃതൈ രാദൈ പാതൈ ശോദ്ധ്യാഃ "ശശാ"ഹൃതാ വികലാഃ ഇതി.

ഖണ്ഡശേഷത്തെ രണ്ടു ദിക്കിൽ വെച്ച്, ഒന്നിനെ "തത്തമ" എന്നതുകൊണ്ടു ഹരിക്കുക. കിട്ടിയ ഫലം രാശിയാകുന്നു. ശിഷ്ടത്തെ ൬൦—ലും, ൩൦—ലും ക്രമത്താലെ പെരുക്കി "തത്തമ" കൊണ്ടു തന്നെ ഹരിച്ച തിഥ്യതിയും ഇലിയും ഉണ്ടാകുന്നു. വേണമെങ്കിൽ ശിഷ്ടത്തെ ഒരിക്കൽ കൂടി ൩൦—ൽ പെരുക്കി 'തത്തമ'കൊണ്ടു ഹരിച്ചു വിലിയും ഉണ്ടാക്കാം. മററ ഖണ്ഡശേഷത്തെ "ശശം" എന്നതുകൊണ്ടു ഹരിച്ചു കിട്ടിയ ഫലം വിലിയിൽ നിന്നു കളയുകയും വേണം. പിന്നെ രാശ്യാദിയായി ഈ വരുത്തിയതിനെ രാഹുവിൻെറ ദൃക്കിലെ ധ്രുവത്തിൽ നിന്നു കളഞ്ഞാൽ അതു രാഹുവിൻെറ മദ്ധ്യമമാകുന്നു. പരഹിതത്തിൽ പറഞ്ഞപ്രകാരം തന്നെ ദൃക്കിലും രാഹുവിൻെറ മദ്ധ്യമവും സ്ഫുടവും ഒന്നുതന്നേയാണെന്നും അറിഞ്ഞിരിക്കേണ്ടതാകുന്നു.

### ൪൮

(മൂ.) എവം ദൃഗ്ഗണിതാദിധൌ സാദ്ധ്യം സ്യാൽ മദ്ധ്യമം വിശെഷെണ ഇതി.

ക്കേഷപ്രകാരം ഗണിക്കുമ്പോൾ മദ്ധ്യമം ഉണ്ടാക്കേണ്ടതു മേൽപറഞ്ഞ പ്രകാരമാകുന്നു.

## ൪൯

ദേശാന്തരത്തേയും അഹർമ്മാനത്തെയും മദ്ധ്യമത്തിൽ സംസ്കരിക്കേണ്ടതായ ക്രിയ പറയുന്നു.

(മൂ.) ദേശാന്തര ഹർമ്മിത്യസംജ്ഞചലിപ്തൌ ചാന്ദ്രൌ ഗ്രഹാണാം നിജഭുക്തിനിഘ്നൌ. ശശാങ്കഗത്യാ വിഹൃതൌ ച കാര്യൌ ഇതി—നിജഭുക്തിനിഘ്നൌ ശശാങ്കഗത്യാ വിഹൃതൌ ചാന്ദ്രൌ ദേശാന്തരാഹർമ്മിതിസംജ്ഞചലിപ്തൌ ച ഗ്രഹാണാം യഥോദിതം കാര്യൌ ഇത്യന്വയഃ. സ്ഫുരിതി ശേഷഃ.

അതാതു ദിക്കിലേക്കുള്ള ചന്ദ്രദേശാന്തരത്തേയും [1] ചന്ദ്രാഹർമ്മാനത്തേയും [2] വെച്ച്, അതാതു ഗ്രഹത്തിന്റെ മദ്ധ്യഗതി [3] കൊണ്ടു പെരുക്കി, ചന്ദ്രമദ്ധ്യഗതികൊണ്ടു ഹരിച്ച് ഋണധനംപോലെ അതാതു മദ്ധ്യമത്തിന്റെ ഇലിയിൽ സംസ്കരിക്കണം. ഈ ക്രിയയെ ഒന്നു കൂടി വ്യക്തമാക്കാം— സൂര്യമദ്ധ്യമമാണെന്നു വിചാരിക്കുക. ഇഷ്ടദേശത്തേക്കുള്ള ചന്ദ്രദേശാന്തരത്തെ സൂര്യമദ്ധ്യഗതിയായ "ദാനധർമ്മം" എന്നു മടക്കി വെച്ചു പെരുക്കി ചന്ദ്രമദ്ധ്യഗതിയായ "മൃഗനിട്ടൂസു" എന്നു മടക്കി (മൃഗ എന്ന വിലിയും നിട്ടൂസു എന്ന ഇലിയുമായി) വെച്ചു ഹരിക്കുക: കിട്ടുന്ന ഫലം ഇലിയാകുന്നു. വിലിവേണമെങ്കിൽ ബാക്കി നാറൽ പെരുക്കി വീണ്ടും ചന്ദ്രമദ്ധ്യഗതി കൊണ്ടുതന്നെ ഹരിച്ചാൽ വിലിയും കിട്ടും. ഈ ദേശാന്തരം ഒരിടത്തു വച്ചേക്കുക. ദേശാന്തരം എപ്പോഴും ധനമാണെന്നും ധരിക്കണം. പിന്നെ ഈ പറഞ്ഞതുപോലെതന്നെ ഇഷ്ടദേശത്തേക്കുള്ള ചന്ദ്രാഹർമ്മാനത്തെയും സൂര്യഗതികൊണ്ടു പെരുക്കി ചന്ദ്രഗതികൊണ്ടു ഹരിക്കണം. ഗണിക്കുന്നതു പ

1 അതാതു ദേശത്തേക്കു ദേശാന്തരം ഉണ്ടാക്കുവാനുള്ള പ്രമാണം ൧൯൦-ാം പാരയിൽ പറയുന്നതാണ്.

2 അഹർമ്മാനം ഉണ്ടാക്കാൻ ൨൪൪-ാം പാരയിലാണ കാണുക.

3 ഈ മദ്ധ്യഗതികാണുവാൻ ൨൫൨-ാം പാര നോക്കുക.

കൽ സമയത്തേക്കാണെങ്കിൽ ഉദയാഹൎമ്മാനവും, രാത്രിയിലേക്കാണെങ്കിൽ അസ്തമയാഹൎമ്മാനവുമാണു വേണ്ടതു്. അഹൎമ്മാനം ചിലകാലത്തു ധനമായും, ചിലപ്പോൾ ഋണമായും വരുമല്ലോ. ധനമാണെങ്കിൽ, രണ്ടും (ദേശാന്തരവും അഹൎമ്മാനവും) ധനമാകയാൽ, ഗുണഹരിച്ചു കിട്ടിയ അഹൎമ്മാനവും മുൻവെച്ചിരിക്കുന്ന ദേശാന്തരത്തിൽ കൂട്ടുകയും, ഋണമാണെങ്കിൽ അവ തമ്മിൽ അന്തരിക്കുക (വലുതിൽ നിന്നു ചെറുതു കളയുക)യും വേണം. ഇങ്ങിനെ തമ്മിൽ കൂട്ടുകയാണു ചെയ്തതെങ്കിൽ അതു മുഴുവനും മദ്ധ്യമത്തിൽ കൂട്ടണം. അന്തരിക്കയാണു ചെയ്തതെങ്കിൽ, ബാക്കി ധനമാണെങ്കിൽ കൂട്ടുകയും, ഋണമാണെങ്കിൽ കളയുകയുമാണു വേണ്ടതു്. മദ്ധ്യമത്തിൽ വിലി ഉള്ളേടത്തു ഇങ്ങനെ ഉണ്ടാക്കിയതിന്റെ വിലി മദ്ധ്യമത്തിന്റെ വിലിയിലും, മുകളിലെ സ്ഥാനം ഇലിയിലും വരുമാറു സംസ്കരിക്കയും വേണം. മററു ഗ്രഹങ്ങൾക്കും ഇതു പോലെതന്നെ കണ്ടുകൊൾക. മദ്ധ്യമത്തിൽ വിലിയില്ലെങ്കിൽ ഇവിടെ വരുത്തിയതിന്റെ വിലിയുടെ അദ്ധ്യാധിക്യം ഇലിയിൽ കൂട്ടി അതു സംസ്കരിച്ചാൽ മതി. ഇത്രയും ക്രിയചെയ്താൽ ആ മദ്ധ്യമം സ്ഫുടക്രിയാ യോഗ്യമായി എന്നറിക.

൩൦

(൩൫) യഥോദിതം വ്യസ്തമഹൈശ്ച സൎവ്വമിതി— അഹൈഃ സൎവ്വം ച യഥോദിതം വ്യസ്തം ഇത്യനന്വയഃ സ്യാദിതിശേഷഃ.

മററു ഗ്രഹങ്ങൾക്കു പറഞ്ഞതിനു വിപരീതം, ധനമായി സംസ്കരിക്കുന്നതെല്ലാം ഋണമായിട്ടും, ഋണമെല്ലാം ധനമായിട്ടുമാണു രാഹുവിനു സംസ്കരിക്കേണ്ടതെന്നൎത്ഥം.

൩൧

സൂക്ഷ്മമദ്ധ്യമം വരുത്തുവാൻ തന്നെ മറെറാരു സമ്പ്രദായത്തെയാണു പറയുന്നതു്.

(൩൧) മാസേഷു യാതാദിനനാഡികാഭ്യാഃ പൃഥക് "പട്ട" ഘ്നാ "വിതഥാ" പ്തഹീനാഃ—ഭാഗാദയഃ സാക്രമണാൎക്കമദ്ധ്യേ യോജ്യാ ഇതി—പൃഥക് "പട്ട" ഘ്നാൽ "വിതഥാ" പ്തഹീനാഃ ഭാഗാദയഃ മാസേഷു യാതാഃ ദിനനാഡികാഭ്യാഃ സാംക്രമണാൎക്കമദ്ധ്യേ യോജ്യാ ഇത്യന്വയഃ. സ്പഷ്ടമിതി ശേഷഃ.

ഇഷ്ടമാസത്തിലെ ചെന്ന തിയ്യതികളെ മുകളിലും, അതിന്നു ചോടെ സംക്രമസമയം മുതൽ ഇഷ്ടസമയം വരേയുള്ള നാഴികകളേയും, (ആവശ്യമുണ്ടെങ്കിൽ അതിന്നും ചോടെ വിനാഴികകളേയും) രണ്ടു ദിക്കിൽ വെക്കുക. ഒന്നിനെ "പട്ട" എന്ന ഘന കൊണ്ടു പെരുക്കി "വിതഥൻ" എന്നതിനെ കൊണ്ടു ഹരിച്ച ഫലം മറേറതിന്റെ ഇലിയിൽ (നാഴികയിൽ നിന്നു കളയണം വിലിയും (വിനാഴികയും) ഉണ്ടെങ്കിൽ, ശിഷ്ടത്തെ നാൽ പെരുക്കി മറിഫൽകൂടി 'വിതഥ'നെ കൊണ്ടു ഹരിച്ച കിട്ടിയ ഫലം വിനാഴികയിൽ നിന്നും കളയണം. പിന്നെ അതു ആ മാസത്തിലെ സംക്രമവാക്യ * ത്തിൽ (സംക്രമസമയത്തേക്കുള്ള സൂൎയ്യമദ്ധ്യമത്തിൽ) സ്ഥാനം മാറാതെ കൂട്ടുകയും വേണം.

൩൨

(൩൨) തദാ രവിമദ്ധ്യമഃ സ്യാദിതി. ക്രമേണ അന്വയഃ.

ഇങ്ങിനെ (മേൽ പാരയിൽ പറഞ്ഞപ്രകാരം) ചെയ്താലും രവിമദ്ധ്യമം സിദ്ധിക്കുമെന്നൎത്ഥം.

൩൩

സൂൎയ്യോദയ സമയത്തെക്കു ഗ്രഹമദ്ധ്യമങ്ങൾ വരുത്തുവാനാണെല്ലോ ഇതുവരെ പറഞ്ഞത്. ഇനി ഇഷ്ടസമയത്തേക്കു മദ്ധ്യമം വരുത്തുവാൻ പറയുന്നു.

(൩൩) ഗതാന്വിതാൽ പൂൎവ്വദിനപ്പൂൎവ്വദാൽ, ഗമ്യോനിതാ ദൈഷ്യദിനഭൂവൃന്ദാൽ. അഭിഷ്ടകാലെ വിഹഗാഃ പ്രസാദ്ധ്യാ, യദ്വാസ്തുകാലെ "ഗാഗ"

* സംക്രമ സമയത്തെ രവിമദ്ധ്യമം ൨൭-ാം പാരയിൽ കാണും.

നാഡികൊനാൽ ഇതി—ഗതാനപിതാൽ പൂർവ്വദിനദ്യുവൃന്ദാൽ, ഗമ്യൈാനിതാൽ ഇഷ്ടദിനദ്യുവൃന്ദാൽ വാ, അസ്തകാലെ യദി "നഗ" നാഡികൊനാൽ ചഞ്ചലീ ഷ്ടകാലെ: വിഹഗാഃ സാദ്ധ്യഃ ഇത്യന്വയഃ. സ്പഷ്ടമിതിശേഷഃ.

കലി (ഖണ്ഡശേഷം) ഇഷ്ടദിവസത്തെ ഉദയത്തിന്നുള്ളതാണെങ്കിൽ ഉദയം മുതൽ അഭീഷ്ടസമയം വരേയുള്ള നാഴികയും, വേണമെങ്കിൽ വിനാഴികയും കലിയിൽ കൂട്ടിയിട്ടു വേണം മദ്ധ്യമം ഉണ്ടാക്കുവാൻ. ഇഷ്ടദിവസവും കൂടി കൂട്ടി പിറേറ ദിവസം ഉദയത്തിന്നുണ്ടാക്കിയ കലിയാണെങ്കിൽ, ഇഷ്ടസമയം മുതൽ പിറേറ ദിവസം ഉദയം വരേയുള്ള നാഴിക വിനാഴികകളെ കലിയിൽ നിന്നു കുറക്കുകയും വേണം. നാഴികയെ കൂട്ടുന്നതു കലിയുടെ ചുവട്ടിലും, വിനാഴികയെ അതിൻേറയും ചുവട്ടിലുമാണ വേണ്ടതു്. കുറക്കുകയാണെങ്കിൽ കലിയിൽ നിന്നു ഒന്നു നാൽ ഏറക്കി നാഴികയും, അതിൽ നിന്നും ഒന്നു നാൽ ഏറക്കി വിനാഴികയും കളയുകയും വേണം; അസ്തമയത്തിനാണ് മദ്ധ്യമം വരുത്തേണ്ടതെങ്കിൽ പിറേറ ദിവസത്തെ ഉദയകലിയിൽനിന്നു ൩൦ നാഴിക കുറച്ചിട്ടും വേണം മദ്ധ്യമമുണ്ടാക്കുവാൻ. കലി ഇഷ്ടദിവസം ഉദയത്തിന്നുള്ളതാണെങ്കിൽ ൩൦ നാഴിക കൂട്ടണമെന്നും അറിയേണ്ടതാകുന്നു.

## ൧൭

### മദ്ധ്യാധിമാസം വരുത്തുവാൻ പറയുന്നു.

(൩൭) കല്യബ്ദ "ഭൂശധാങ്ഗ്യജരൈന്ദ്ര" ഘാതം, "ഭസനദ്ധ്യാ "സ്ഥാനിനാദഭീരൈത" വിഭജ്യ, ശിഷ്യോനഹാരൽ ഫലാപ്തൌ വർഷാദ മദ്ധ്യാധികമാസഭാനരിതി— "ലസന്ദ "ധ്യ കല്യബ്ദഭൂശധാങ്ഗ്യജരൈന്ദ്ര"ഘാതം "സ്ഥാനിനാദഭീരൈതഃ" വിഭജ്യ ശിഷ്യോനഹാരാൽ ഫലാപ്തൌ വർഷാദിമദ്ധ്യാധികമാസഭാനഃ ഇത്യന്വയഃ. ഭവതീതി ശേഷഃ.

ഇഷ്ടകാലത്തേക്കു തികഞ്ഞ കലിവർഷത്തെ "ഭൂശധാങ്ഗ്യ

ജലേന്ദ്ര" എന്ന ഗുണകാരം (൨൩൮൬൯൫൮) കൊണ്ടു പെരുക്കി, "ലസന്മദ" എന്നതിനെ അതിൽ കൂട്ടി, "നൃനിനാദഭിതൻ" എന്ന ഹാരകം (൬൪൮൦൦൦) കൊണ്ടു ഹരിക്കുക: കിട്ടുന്ന ഫലം കല്പയാം. ശിഷ്ടത്തെ ഹാരകമായ "നൃനിനാദഭിതൻ"ത്തിൽ നിന്നും കുറച്ച്, ബാക്കിയെ ഗുണകാരമായ "ദശധാപ്തിജലേന്ദ്ര"നെക്കൊണ്ടു തന്നെ ഹരിക്കുകയും ചെയ്ക; അപ്പോൾ കിട്ടുന്ന ഫലം വർഷമാകുന്നു. ബാക്കി ൧൨-ൽ പെരുക്കി പിന്നെയും "ദശധാപ്തിജലേന്ദ്ര"നെക്കൊണ്ടു ഹരിച്ചാൽ മാസവും കിട്ടും. അത്ര കൊല്ലവും മാസവും കഴിഞ്ഞാൽ പിന്നത്തെ മാസം മധ്യാധിമാസമാണെന്നു അറിഞ്ഞുകൊൾക. കലിവർഷാരംഭം മേടം മുതൽക്കാകയാൽ ഇവിടെയും മേടം മുതൽക്കാണു കൊല്ലവും മാസവും കണക്കാക്കേണ്ടതെന്നു ധരിക്കയും വേണം.

൨൭

ഇനിയത്തെ ശ്ലോകം കൊണ്ടു പരഹിതത്തിൽ അയന ചലനം വരുത്തുവാൻ പറയുന്നു.

(൨൭) ഏപാഥ വർഷാണി കലേഃ "ശകന്ത്യൈഃ" ഫലാനി രാശി പ്രഭൃതീനി ച സ്യുഃ ഇതി— അഥ കലേഃ വർഷാണി "ശകന്ത്യൈഃ" ഏതൈഃ ഫലാനി രാശിപ്രഭൃതീനി ച സ്യു രിത്യന്വയഃ.

കലിവർഷത്തെ "ശകന്താ" എന്ന ൬൧൫ കൊണ്ടു ഹരിച്ചാൻ കിട്ടുന്ന ഫലം രാശിയാകുന്നു. ശിഷ്ടത്തെ ക്രമത്തിൽ ൩൦-ലും, ൬൦-ലും പെരുക്കി വീണ്ടും "ശകന്തം"കൊണ്ടു ഹരിച്ചാൽ തിയ്യതി ഇലികളും കിട്ടുകയും ചെയ്യും.

൨൮

(൨൮) ക്രാന്തിം ച ചാപം വിനയേൽ ഭുജാതോ "നീതൈ" സ്ഫുടഃ പാരഹിതായനാംശ ഇതി— അഥോ ഭുജാതഃ ക്രാന്തിം ഗുണം നീത്വാ "നീതൈഃ" ഏതൈഃ പാരഹിതായനാംശ ഇത്യന്വയഃ. ഭവതീതി ശേഷഃ.

പിന്നെ മേൽപറഞ്ഞ രാശ്യാദികളുടെ തുലാമേഷാദി ദിക്കു നോക്കി, ഭുജക്കു ക്രാന്തിചാപം കൊള്ളണം. 'യുധൊന' എന്നു തുടങ്ങി "നവാനപായഃ" എന്നു അവസാനിക്കുന്നതാണ് ഇവിടെക്കുള്ള ക്രാന്തിജ്യാവ് * ഈ ക്രാന്തി ജ്യാവ് ഇലിയാകുന്നു. അതിനാൽ ഇവിടെ ഉണ്ടാക്കിയ ക്രാന്തിചാപത്തെ നാ-ൽ കയറുകയും വേണം. അതാണ 'അയനചലനം' എന്നു പറയുന്നതു്. ദിക്കു തുലാദിയാണെങ്കിൽ അയനചലനം ധനവും, മേഷാദിയാണെങ്കിൽ ഋണവുമാകുന്നു. ക്രാന്തിചാപം വിലിയാദിയില്ലാത്തതിനാലും, ഗ്രഹണം മുതലായതു ദൃക്കകൊണ്ടാകയാലും പരഹിതത്തിലെ അയനചലനം വിലിയാദിയായി ഉണ്ടാക്കുകയും പതിവില്ല. ഈ അയനചലനത്തിന്റെ ചുവട്ടിലെ സ്ഥാനം ഇലിയും മുകളിലേതു തിയതിയുമാണെന്നറിയണം.

## ൩൭

### ദൃക്കിൽ അയനചലനം വരുത്തുവാൻ പറയുന്നു.

(മ. ന) കല്യബ്ദതൊ "നൃതതനൃ" ദ്ധൃതം സ്യാദ്രാശ്യാദികമിതി-
കല്യബ്ദതഃ "നൃതതനൃ"ദ്ധൃതം രാശ്യാദികം സ്യാൽ ഇത്യനപായഃ.

കലിവർഷത്തിൽ നിന്നു "നൃതത" എന്ന നാറ കൊണ്ടു ഹരിച്ചാൽ കിട്ടുന്നതു രാശിയാകുന്നു. ബാക്കിയെ നാ-ൽ പെരുക്കി ഹരിച്ചാൽ തിയതിയും, ശിഷ്ടത്തെ ഒരിക്കൽ കൂടി നാ-ൽ പെരുക്കി ഹരിച്ചാൽ ഇലിയും കിട്ടും. വിലി വേണമെങ്കിൽ ഒരിക്കൽ കൂടി നാ-ൽ പെരുക്കി ഹരിച്ചുകൊൾക.

## ൩൮

(മ. ന) തൽഭുജഭൈഃ പൃഥക് സൈഥഃ. "നിത്യം" [illegible]നം" "ദാന"

* ക്രാന്തിചാപജ്യാവ് [illegible]ൻ-ാം പുറത്തിലാണ് കാണുക.

മതിസിദ്ധാൽ, തദൈക്യ മത്രായനസംജ്ഞഭാഗ ഇതി—പൃഥക് സ്ഥിതഃ തത്സംഖ്യൈഃ "നിത്യം" "ധനം" "ദാനം" ഇതി സിദ്ധാൽ. അത്ര തദൈക്യം അയനസംജ്ഞഭാഗ ഇത്യന്വയഃ. സ്പഷ്ടമിതി ശേഷഃ.

ഈ രാശ്യാദികളേയും, ലിപ്ത നോക്കി, ജ്യാവുകൊള്ളുന്നേടത്തു പറയുന്നപ്രകാരം ഭുജയാക്കുക: ഭുജയാക്കിയാൽ മൂന്നിലധികം രാശികൾ ഉണ്ടാവില്ല. ആ രാശികളെ വേറെ വേറെ വെക്കുക: ഒന്നേ ഉള്ളുവെങ്കിൽ അതിനെ "നിത്യം" എന്ന പദം കൊണ്ടും, രണ്ടുണ്ടെങ്കിൽ രണ്ടാമത്തേതിനെ "ധനം" എന്ന പദം കൊണ്ടും, മൂന്നു രാശിയുണ്ടെങ്കിൽ മൂന്നാമത്തേതിനെ "ദാനം" എന്ന പദംകൊണ്ടും പെരുക്കുക: രാശി തികച്ചില്ലാതെ അതിന്റെ അംശങ്ങളായ തിയ്യതിയൊ ഇലിയൊ മാത്രമെ ഉള്ളുവെങ്കിലും, അതിനേയും പെരുക്കണം. അതു എത്രാമത്തെ രാശിയുടെ അംശമാണൊ അത്രാമത്തെ പദംകൊണ്ടാണ് പെരുക്കേണ്ടതു. പിന്നെ അതെല്ലാം ഒന്നിച്ചുകൂട്ടി ൩൦—ൽ കയറ്റുകയും വേണം. എന്നാൽ അതിലെ മുകളിലെ സ്ഥാനം തിയ്യതിയും, ചുവട്ടിലെ ഇലിയും, അതിന്റേയും ചുവട്ടിലേതു വിലിയുമാണ്. ഇതു ഭുജകൊണ്ടുള്ള അയനചലനവുമാകുന്നു.

മദ്ധ്യമഖണ്ഡം കഴിഞ്ഞു.

---

## ൩. സ്ഫുടക്രിയാഖണ്ഡം

—*—

### ൩൯

ഇനി ആറു ശ്ലോകം കൊണ്ടു ഗ്രഹങ്ങളുടെ സ്ഫുടക്രിയയാണ് പറയുന്നതു്. ൩൪—ാം പദ്യത്തിൽ രാശ്യാദിയായിരിക്കുന്ന മദ്ധ്യമത്തെ ഭുജയാക്കണമെന്നു പറഞ്ഞിട്ടുണ്ടല്ലൊ ആ

(ഭുജയാക്കുവാനല്ല) ക്രിയയാണ് ഇനിയത്തെ ശ്ലോകംകൊണ്ടു പറയുന്നതു്.

(ന.൭) സ്വോച്ചോനമദ്ധ്യം പ്രവദന്തി കേന്ദ്ര മിതി— സ്വോച്ചോനമദ്ധ്യം കേന്ദ്രം പ്രവദന്തീത്യന്വയഃ.

താൻറ തൻെറ മദ്ധ്യമത്തെ കണ്ടു വെച്ച ഒന്നിൽ നിന്നു അതാതിൻെറ മന്ദോച്ചം * വാങ്ങി ശേഷിക്കുന്നതിന്നു 'കേന്ദ്രം' എന്നു പേർ. മന്ദോച്ചം വാങ്ങിയാൽ ശേഷത്തിന്നു 'മന്ദകേന്ദ്രം' എന്നും, ശീഘ്രോച്ചം വാങ്ങിയാൽ 'ശീഘ്രകേന്ദ്രം' എന്നും പറയും. ഈ കേന്ദ്രത്തിൽ ൬ രാശി തികയുന്നതു വരെ 'മേഷാദി'യെന്നും, ൬ മുതൽ ൧൨ രാശി തികയുന്നതു വരെ 'തുലാദി'യെന്നും പറയും. മന്ദോച്ചം വാങ്ങിയ ഈ മന്ദകേന്ദ്രം മേഷാദിയൊ തുലാദിയൊ എന്നു നോക്കി ധരിക്കയും വേണം മന്ദകേന്ദ്രത്തിൽ നിന്നു കൊള്ളേണ്ടതു മന്ദജ്യാവാകുന്നു. മദ്ധ്യമം ഇനിയും ആവശ്യമുള്ളതിനാൽ കണ്ടു വെക്കുകയും വേണം.

൨൰

(ന.൭) കേന്ദ്രേ ത്രിരാശിത്രിതയം പദാഖ്യമിതി— ക്രമേണാന്വയഃ. സ്യാദിതി ശേഷഃ.

ആ കേന്ദ്രത്തിലെ ഓരോ മുമ്മൂന്നു രാശികൾക്കും 'പദം' എന്നും പേരാകുന്നു

൨൰൧

(ന.൭) ഓജേ പദേ തത്ര ഗതാ ഭുജജ്യാ കോടി രിതി— ക്രമേണാന്വയഃ. സ്യാദിത്യത്രാപി അനുവർത്തതെ.

ഒന്നു, മൂന്നു ഇങ്ങിനെ ഒററപ്പെട്ട സംഖ്യകൾക്കു 'ഓജം'

* മന്ദോച്ചം ൧൯-ാം പാദയിൽ പറഞ്ഞിട്ടുണ്ട്.

എന്നാം, രണ്ട, നാലു ഇങ്ങിനെ എരട്ടപ്പെട്ട സംഖ്യകൾക്ക 'യുഗ്മം' എന്നും സംജ്ഞയാകുന്നു മേൽപറഞ്ഞ കേന്ദ്രത്തിലെ പദം ഓജമാണെങ്കിൽ ആ പദത്തിൽ ചെന്നതു ഭുജയും, ചെല്ലുവാനുള്ളതു (ആ പദം തികയുവാനുള്ളതു) കോടിയുമാകുന്നു.

## ൩൮.

(൩൭) സമെസ്യാദ്വിപരീതമെവെതി- സമെ വിപരീതമെവ സ്യാൽ ഇത്യന്വയഃ.

കേന്ദ്രത്തിലെ പദം യുഗ്മമാണെങ്കിൽ, മുൻപറഞ്ഞതിന്നു വിപരീതം, ചെന്നതു കോടിയും ചെല്ലുവാനുള്ളതു ഭുജയുമാകുന്നു.

സാധാരണ ക്രിയകൾക്കെല്ലാം ഭുജാജ്യാവാണ് ആവശ്യം- ഭുജയിൽ നിന്നാണ്, കോടിയിൽ നിന്നല്ല, ജ്യാവു കൊള്ളേണ്ടതെന്നർത്ഥം- അതിനാൽ ഉച്ചം വാങ്ങിയ കേന്ദ്രം ഓജപദമാണെങ്കിൽ അതിൽ നിന്നു തന്നെ ജ്യാവുകൊള്ളാം; യുഗ്മപദമാണെങ്കിൽ അതിൽ ചെന്നതു കോടിയാകയാൽ അതിനെ ഭുജയാക്കണം. അതിന്നു ഒരു പദമായ മൂന്നു രാശി ഒരേടത്തു വെച്ച്, ആ യുഗ്മപദത്തെ അതിൽ (മറെറാരിടത്തു വെച്ച മൂന്നു രാശിയിൽ) നിന്നു കറക്കണം. എന്നാൽ ബാക്കി ഭുജയായി വരുമെന്നറിക.

## ൩൯.

മന്ദജ്യാവു കൊള്ളുവാനാണ് ഇനി പറയുന്നതു.

(൩൮) എകൈകരാശൌ ഇ ഭുഖാദ്വിജ്ഞുഖെ സംഖ്യാഃ സ്യുരഷ്ടൌ ഷ്വേതി— ഭുജാൽ എകൈകരാശൌ വിജ്ഞുഖെ ഇ അഷ്ടാഷ്ട സംഖ്യാഃ സ്യു രിത്യന്വയഃ.

മേൽപറഞ്ഞ ഭുജയിലെ ഓരോ രാശിയിലും എട്ടെട്ടു

ജ്യാവുകൾ വീതമുണ്ടെന്നത്ഥം. ആ സംഖ്യ ഒരേടത്തു വെച്ചേക്കുകയും ചെയ്യു.

൯൪

(൩൮) തദീയശിഷ്ടാൽ ശ്രുതാദിവാക്യെ ച, തദീയസംഖ്യാഃ സംയുജ്യ യാവത്യ ഇമാ ഭവേയുഃ.

(൩൯) ഭുജാഫലം താവതിഥാം നിധെയ മിതി, വിശുദ്ധെ ഇത്യത്രാപ്യന്വയഃ— തദീയശിഷ്ടാൽ ശ്രുതാദിവാക്യെ ച വിശുദ്ധെ, തദീയസംഖ്യാഃ സംയുജ്യ ഇമാഃ യാവത്യഃ ഭവേയുഃ, താവതിഥാം ഭുജാഫലം നിധെയം ഇത്യന്വയഃ. ഭവതീതി ശെഷഃ.

ഭുജയിലെ രാശി കഴിച്ച് ശിഷ്ടമുള്ള തിയ്യതി ഇലികളിൽ നിന്നു "ശ്രുതാംഗം" * എന്നു തുടങ്ങിയുള്ള വാക്യങ്ങളിൽ പോകുന്ന വാക്യവും കളയുക: അപ്പോൾ എത്രാമത്തെ വാക്യമാണൊ പോയതു അത്ര സംഖ്യയും കൂടി മുൻവെച്ചിരിക്കുന്നതിൽ കൂട്ടണം. ഇങ്ങിനെ ഭുജയിലെ ഓരോ രാശിക്കും എട്ടെട്ടു വീതവും, ശ്രുതാംഗാദി വാക്യങ്ങളിൽ പോയ വാക്യത്തോളവും കൂടിയ സംഖ്യ ഒന്നിച്ചു കൂട്ടിയാൽ എത്ര വരുമൊ അത്രാമത്തെ ജ്യാവാകു വേണ്ടതെന്നത്ഥം. ആ ജ്യാവിനേയും ഓരേടത്തു വെക്കുക.

൯൫

(൩൯) തല്ലബ്ധഖണ്ഡാഹതശിഷ്ടലിപ്താഃ. "ശരീര" ഭക്താഃ പുന രത്ര യൊജ്യാ ഇതി— പുനഃ തല്ലബ്ധഖണ്ഡാഹതശിഷ്ടലിപ്താഃ "ശരീര" ഭക്താ അത്ര യൊജ്യാ ഇത്യന്വയഃ. സ്യു രിതി ശെഷഃ.

മേൽപ്രകാരം വെച്ചിരിക്കുന്ന ജ്യാവും അതിന്റെ പിന്നത്തെ ജ്യാവും തമ്മിൽ അന്തരിക്കണം. ഇങ്ങിനെ ഉണ്ടാകുന്ന ജ്യാവന്തരത്തിനെ 'ജ്യാഖണ്ഡം' എന്നും പറയും. ശ്രുതാംഗാദി വാക്യവും കളഞ്ഞിട്ടു ബാക്കി ഇരിക്കുന്നതിൽ തിയ്യ

* ശ്രുതാംഗാദി വാക്യങ്ങൾ ഒടുവിലത്തെ പാറയിൽ ചേത്തിട്ടുണ്ടു.

തിയുണ്ടെങ്കിൽ ആ തിയ്യതികളെ നാൽ ഏറക്കി, (ഇലിയു ണ്ടെങ്കിൽ ആ) ഇലിയിൽ കൂട്ടി, അതുകളെ ജ്യാഖണ്ഡം കൊണ്ടു പെരുക്കി "ശരീരം" എന്ന വവ കൊണ്ടു ഹരിക്കണം. കിട്ടുന്ന ഫലം മുൻ വെച്ചിരിക്കുന്ന ജ്യാവിൽ കൂട്ടുകയും വേണം. എന്നാൽ ജ്യാവു സ്ഫുടമായി വരുന്നതാകുന്നു.

൩൩

(൩൯) പരാല്പകതൈ സതി താ വിശോദ്ധ്യാ: ഇതി— ക്രമേണാന്വയഃ സ്മൃതിഃ ശേഷഃ.

മേൽപ്രകാരം വെച്ചിരിക്കുന്ന ജ്യാവിനേക്കാൾ അതിന്റെ പിന്നത്തെ ജ്യാവ് ചെറുതായി വരുമ്പോഴാണ 'പരാല്പകതാ' എന്നു പറയുന്നത്. ഇങ്ങിനെ പരാല്പകതാ മായി വന്നാൽ ഇവിടെ ശരീരം കൊണ്ടു ഹരിച്ചു കിട്ടിയ ഫലം ആദ്യാ വെച്ചിരിക്കുന്ന ജ്യാവിൽ നിന്നു കളയുകയാണ വേണ്ടത്. എവിടേയും ജ്യാവു കൊള്ളുവാനുള്ള ക്രിയ ഇപ്രകാരം തന്നേയുമാകുന്നു.

൩൪

ജ്യാവു സാംസ്കരിക്കാൻ പറയുന്നു.

(൪൦) ഭുജാഫലം കേന്ദ്രതുലാക്രിയാദ്യം സ്വർണ്ണം സ്വമദ്ധ്യ, ഇതി— ഭുജാഫലം സ്വമദ്ധ്യേ കേന്ദ്രതുലാക്രിയാദ്യം സ്വർണ്ണം ഇതി അന്വയഃ കര്യാദിതി- ശേഷഃ.

കേന്ദ്രം തുലാദിയാണെങ്കിൽ ഇവിടെ വരുത്തിയ ഭുജാജ്യാവു ധനമായിട്ടും, മേഷാദിയാണെങ്കിൽ ഋണമായിട്ടും ആണ അതാതിന്റെ മദ്ധ്യമത്തിൽ സംസ്കരിക്കേണ്ടത്—ജ്യാവ് ഇലിയായിട്ടാണിരിക്കുന്നത്. മദ്ധ്യമം ഇലി, തിയ്യതി, രാശി എന്നിങ്ങിനെ മേല്പോട്ടു മൂന്നു സ്ഥാനവുമാണല്ലോ. അതിനാൽ ജ്യാവിനെ നാലും, പിന്നെ ഉണ്ടെങ്കിൽ നാലും കയററിയിട്ടു വേണം സംസ്കരിക്കാനെന്നും അറിയേണ്ടതാകുന്നു.

൩൯

(൩൯) അൎക്കവിധ്വോ സ്ഫുടൌ സ്തു ഇതി— തദാ ഇതി ശേഷഃ— തദാ അൎക്കവിധ്വോ സ്ഫുടൌ സ്തഃ ഇത്യന്വയഃ.

മേൽപറഞ്ഞപ്രകാരം ഉണ്ടാക്കിയ മന്ദജ്യാവു മുഴുവനും തന്റെ തന്റെ മദ്ധ്യമത്തിൽ ഋണധനം പോലെ സംസ്കരിച്ചാൽ സൂൎയ്യന്റേയും ചന്ദ്രന്റേയും സ്ഫുടങ്ങൾ സിദ്ധിക്കുമെന്നൎത്ഥം.

൪൦

കുജാദി ഗ്രഹങ്ങളുടെ ശീഘ്രജ്യാവു വരുത്തുവാൻ പറയുന്നു.

(൪൦) ശൈഘ്ര്യേ തു കേന്ദ്രേ മൃഗകൎക്കിടാദൌ ഗ്രാഹ്യം തദുക്തം ച ഫലം കുജാദേരിതി— കുജാദേഃ, കേന്ദ്രേ ശൈഘ്ര്യേ തു മൃഗകൎക്കിടാദൌ തദുക്തം ഫലം ച ഗ്രാഹ്യമിത്യന്വയഃ. സ്യാദിതി ശേഷഃ.

മന്ദോച്ചം വാങ്ങി മന്ദജ്യാവു കൊള്ളുവാനാണല്ലോ മുമ്പു പറഞ്ഞതു്. കുജാദിഗ്രഹങ്ങൾക്കു മന്ദജ്യാവിന്നു പുറമെ ശീഘ്രോച്ചം വാങ്ങി ശീഘ്രജ്യാവു കൊള്ളണം. ചൊവ്വ വ്യാഴം ശനി എന്നീ മൂന്നു ഗ്രഹങ്ങൾക്കും ശീഘ്രോച്ചം എന്നു പറയുന്നതു തത്സമയത്തെക്കുള്ള സൂൎയ്യമദ്ധ്യമമാകുന്നു. ഇവരുടെ ശീഘ്രോച്ചം വാങ്ങിയ ശീഘ്രകേന്ദ്രമാകയാൽ ആ കേന്ദ്രം മകരാദിയൊ കൎക്ക്യാദിയൊ എന്നും നോക്കി ധരിക്കണം. കേന്ദ്രത്തിൽ (മൂന്നുരാശി തികഞ്ഞ) നാലാം രാശിമുതൽ ഒൻപതുരാശി തികയുന്നതുവരെ കേന്ദ്രം കൎക്ക്യാദിയാകുന്നു. പത്താംരാശി മുതൽ മൂന്നു രാശി തികയുന്നവരെ മകരാദിയുമാകുന്നു. കേന്ദ്രം മകരാദിയാണെങ്കിൽ ജ്യാവും മകരാദിയും, കൎക്ക്യാദിയാണെങ്കിൽ ജ്യാവും കൎക്ക്യാദിയുമാണു് വേണ്ടതെന്നും ധരിക്കണം. ശീഘ്രകേന്ദ്രത്തിൽ വരാവുന്നതായ കൎക്ക്യാദിജ്യാവിന്നും മകരാദിജ്യാവിന്നും കൂടിയുള്ള സംജ്ഞയാണ ശീഘ്രജ്യാവ് എന്നതു്.

൧൭

കുജൻ, വ്യാഴം, ശനി എന്നീ മൂന്നു ഗ്രഹങ്ങളുടെ സ്ഫുട ക്രിയയാണ ഇനി രണ്ടു ശ്ലോകം കൊണ്ടു പറയുന്നതു്.

(ശ്ല) കുജെഡ്യമാന്താണ്ഡഭുവാം ഫലം യൽ കുര്യാൽ തദർദ്ധം നിജമ ദ്ധ്യമ ഇതി— കുജെഡ്യമാന്താണ്ഡഭുവാം യൽഫലം, തദർദ്ധം നിജമദ്ധ്യമെ കുര്യാൽ ഇത്യന്വയഃ.

ചൊവ്വ, വ്യാഴം, ശനി ഈ മൂന്നു ഗ്രഹങ്ങൾക്കും മദ്ധ്യമം മുമ്പേടുത്തു വെച്ചു് ഒന്നിൽ നിന്നു മേൽപറഞ്ഞപ്രകാരം വരുത്തി സിദ്ധിച്ച മന്ദജ്യാവു് എത്രയുണ്ടോ അതിന്റെ പകുതി മാത്രമെ അതാതിന്റെ മറെറ മദ്ധ്യമത്തിൽ സംസ്കരിക്കേണ്ടു എന്നൎത്ഥം.

൧൮

(ശ്ല) അസ്മാൽ (ശ്ല) പൃഥക് സ്ഥിതാൽ ഭാസ്കരമദ്ധ്യമൊനാ ശൈഘ്ര്യം നയെൽ ദൊഃഫല മിതി— പൃഥക് സ്ഥിതാൽ ഭാസ്കരമദ്ധ്യമൊനാൽ അസ്മാൽ ശൈഘ്ര്യം ദൊഃഫലം നയെദിത്യന്വയഃ.

മേൽപ്രകാരം മന്ദജ്യാൎദ്ധം സംസ്കരിച്ചിരിക്കുന്ന മദ്ധ്യമത്തെ കണ്ടുവെച്ചു് (പകൎത്തിവെച്ചു്) തത്സമയത്തെക്കുള്ള സൂൎയ്യമദ്ധ്യമമാകുന്ന ശീഘ്രോച്ചം വാങ്ങി ശീഘ്രജ്യാവു കൊള്ളേണം. ഇവിടെ ശീഘ്രകേന്ദ്രം കൎക്ക്യാദിയൊ മകരാദിയൊ എന്നറിയേണ്ടു ജ്യാവും ഒപ്രകാരമാകയാൽ മെറു ഓൎക്കുകയും വേണം.

(ശ്ല) എതദ്ധം— (ശ്ല) കുൎയ്യാൽ സ്വമദ്ധ്യെ കൃതമന്ദജാൎദ്ധ ഇതി— എതദ്ധം കൃതമന്ദജാൎദ്ധെ സ്വമദ്ധ്യെ കുൎയ്യാൽ ഇത്യന്വയഃ

ഈ വരുത്തിയ ശീഘ്രജ്യാവിന്റെ അൎദ്ധത്തെയും, മുമ്പു മന്ദജ്യാൎദ്ധം സംസ്കരിച്ചു വെച്ചിട്ടുള്ള മദ്ധ്യമത്തിൽ തന്നെ ചിരിക്കുന്ന തൽക്ഷണം സംസ്കരിക്കണം.

൧൨

(ർവ) തസ്മാൽ തു മാന്ദം സകലം സ്വമദ്ധ്യേ. കുര്യാൽ ഇതി- തസ്മാൽ സകലം മാന്ദം സ്വമദ്ധ്യേ കുര്യാൽ ഇത്യന്വയഃ.

ഇങ്ങിനെ രണ്ടു തവണയായി മന്ദജ്യാവിന്റേയും ശീഘ്രജ്യാവിന്റേയും അർദ്ധം സംസ്കരിച്ചു വെച്ചിട്ടുള്ള ആ മദ്ധ്യമത്തിൽ നിന്നു തന്നെ പിന്നേയും (മൂന്നാമതായി) മന്ദജ്യാവു കൊണ്ടു ആ മന്ദജ്യാവു മുഴുവനും അതാതു ഗ്രഹത്തിന്റെ അസംസ്കൃത (ജ്യാവ ഒന്നും സംസ്കരിക്കാതെ ഇരിപ്പുള്ള മൂന്നാമത്തെ)മദ്ധ്യമത്തിൽ സംസ്കരിക്കയും വേണം.

൧൩

(ർവ) സ്വമന്ദസ്ഫുടസംജ്ഞക ഇതി— ഏതൽ ഭവതീതി ശേഷഃ ഏതൽ സ്വമന്ദസ്ഫുടസംജ്ഞകഃ ഭവേദ് ഇത്യന്വയഃ.

ഇങ്ങിനെ മൂന്നാമത്തേതായ മന്ദജ്യാവു സംസ്കരിച്ചു വെച്ചിട്ടുള്ള മദ്ധ്യമത്തിന്നു അതാതു ഗ്രഹത്തിന്റെ 'മന്ദസ്ഫുടം' എന്നു പേർ- കുജന്റേതാണെങ്കിൽ 'കുജമന്ദസ്ഫുടം', ഗുരുവിന്റേതാണെങ്കിൽ 'ഗുരുമന്ദസ്ഫുടം' ഈ വിധമെന്നർത്ഥം.

൧൪

(ർവ) അസ്മിൻ തദ്വച്ഛൈഘ്ര്യം സകലം സ്ഫുടാർത്ഥ്യം ഇതി- ക്രമേണാന്വയഃ. കുര്യാദിത്യത്രാപ്യനുവർത്തതെ.

ഈ മന്ദസ്ഫുടത്തെ വീണ്ടും കണ്ടു വെച്ച ശീഘ്രോച്ചം വാങ്ങി ശീഘ്രജ്യാവു കൊണ്ടു അതും മുഴുവനും മറ്റേ മന്ദസ്ഫുടത്തിൽ സംസ്കരിക്കുക. എന്നാൽ അതു കുജൻ വ്യാഴം ശനി എന്നീ മൂന്നു ഗ്രഹങ്ങളുടേയും സ്ഫുടമായി വരുന്നതാകുന്നു- ഇവിടെ ൧൩-ാം പാരയിൽ പറഞ്ഞതായ മൂന്നാമത്തേതായ മന്ദജ്യാവു കൊള്ളുമ്പോഴത്തെ മന്ദജ്യാഖണ്ഡത്തേയും, ഒടുവിലത്തേതായ ഈ ശീഘ്രജ്യാവിന്റെ ജ്യാഖണ്ഡത്തേയും അതാതു

ഗ്രഹത്തിന്റെ സ്ഫുടഗതി വരുത്തേണ്ടതിന്നു ആവശ്യമാകയാൽ കളയാതെ സൂക്ഷിക്കുകയും, മൂന്നാമത്തെ മന്ദകേന്ദ്രവും കർക്ക്യാദിയൊ മകരാദിയൊ എന്നു ധരിക്കയും വേണം.

൧൫

ബുധശുക്രന്മാരുടെ സ്ഫുടക്രിയക്കുള്ളതായ ഭേദത്തെ പ്പറയുന്നു.

(ശ്ലോ) ബുധശുക്രയോസ്തു പ്രഥമം ന കാര്യമിതി- ക്രമേണാന്വയഃ. ഭവതീതി അനന്തരവാക്യാൽ അത്രാപി അനുവർത്തതെ.

കുജൻ വ്യാഴം ശനി എന്നീ ഗ്രഹങ്ങൾക്കു നാലു ജ്യാവു കൊള്ളുവാനാണല്ലൊ പറഞ്ഞതു്. ബുധൻ ശുക്രൻ എന്നീ ഗ്രഹങ്ങളെ സ്ഫുടിക്കേണ്ടതിന്നു അവയിൽ ആദ്യത്തെ മന്ദജ്യാസംസ്കാരം മാത്രം ചെയ്യേണ്ടതില്ലെന്നു അർത്ഥം.

൧൬

(ശ്ലോ) കിന്ത്വർക്കമദ്ധ്യം ഭവതി സ്വമദ്ധ്യമിതി- കിന്തു അർക്കമദ്ധ്യം സ്വമദ്ധ്യം ഭവതീത്യന്വയഃ.

കുജൻ, വ്യാഴം, ശനി ഈ മൂന്നു ഗ്രഹങ്ങൾക്കും തങ്ങളുടെ മദ്ധ്യമത്തിൽ ക്രിയ ചെയ്വാനും, സൂര്യമദ്ധ്യമം ശീഘ്രോച്ചമായിട്ടുമാണല്ലൊ പറഞ്ഞതു്; നേരെ മറിച്ചു് ബുധശുക്രന്മാരെ സ്ഫുടിക്കേണ്ടതിന്നു ക്രിയ ചെയ്വാനുള്ള സ്വമദ്ധ്യമമായിട്ടു സൂര്യമദ്ധ്യമവും, ശീഘ്രോച്ചമായിട്ടു സ്വമദ്ധ്യമവുമാകുന്നു വേണ്ടതു്.

൧൭

സൂര്യമദ്ധ്യമം സ്വമദ്ധ്യമവും, സ്വമദ്ധ്യമം ശീഘ്രോച്ചവുമായതിനുള്ള സാമാന്യ നിയമമാണു് ഇനി പറയുന്നതു്.

(ശ്ലോ) ഗ്രഹാർക്കഗത്യോരധികാ ചലോക്താ ഭുക്തിരിതി- ക്രമേണാന്വയഃ ഭവതീതി പൂർവ്വവാക്യാൽ അത്രാപ്യനുവർത്തതെ.

ഗ്രഹത്തിന്റെ ഗതിയും സൂര്യഗതിയും തമ്മിൽ അധികമുള്ളതു ഏതാണൊ അതാണ് ശീഘ്രഗതി (ശീഘ്രോച്ചം) എന്നു പറയുന്നതു്.

൯൮

(൪൩) തദന്യാ നിജമദ്ധ്യഭുക്തി രിതി- ക്രമേണാന്വയഃ. ഭവതീതി പൂർവ്വവാക്യാ ദത്രാപി അനുവൎത്തതെ.

നേരെ മറിച്ച്, ആ രണ്ടു ഗതികളിൽ കുറഞ്ഞതു സ്വമദ്ധ്യഗതിയുമാകുന്നു. കുജൻ വ്യാഴം ശനി എന്നീ മൂന്നു ഗ്രഹങ്ങളുടെ സ്വമദ്ധ്യഗതിയെക്കാൾ സൂര്യമദ്ധ്യഗതി വലുതാകയാലാണു അവക്കു സൂര്യമദ്ധ്യമം ശീഘ്രോച്ചമായതു, ബുധശുക്രന്മാരുടെ മദ്ധ്യഗതി സൂര്യഗതിയേക്കാൾ വലുതാകയാൽ ആ ഗ്രഹങ്ങൾക്കു അതു ശീഘ്രോച്ച മാവുകയും ചെയ്തു വെന്നർത്ഥം.

൯൯

കുജാദി ശനിപര്യന്തമുള്ള അഞ്ചു ഗ്രഹങ്ങളുടേയും സ്ഫുടഗതി വരുത്തുവാൻ പറയുന്നു.

(൪൪) മന്ദെ ഫലഖണ്ഡാഹതമദ്ധ്യഭുക്തിം "ശരീര"ഭക്താം മൃഗകർക്കിടാദൌ. ക്രമാ ദൃണം സ്വം നിജമദ്ധ്യഭുക്താ വിതി—ക്രമെണാന്വയഃ. കുര്യാ ദിതി ശെഷഃ.

അതാതു ഗ്രഹത്തിന്റെ മദ്ധ്യഗതി * രണ്ടു ദിക്കിൽ വെച്ച്, ഒന്നിനെ മുമ്പ് ൮൩-ാം പാരയിൽ പറഞ്ഞപ്രകാരം സൂക്ഷിച്ചിട്ടുള്ള മൂന്നാമത്തേതായ മന്ദജ്യാഖണ്ഡംകൊണ്ടു പെരുക്കി "ശരീരം" (൨൨൫) കൊണ്ടു ഹരിക്കുക: മന്ദജ്യാവു മകരാദിയാണെങ്കിൽ ഈ ഫലം മറ്റേ മന്ദഗതിയിൽ നിന്നു കുറയ്ക്കുകയും, കർക്ക്യാദിയാണെങ്കിൽ കൂട്ടുകയും വേണം.

* മദ്ധ്യഗതി ൨൬൨-ാം പാരയിൽ നോക്കുക.

ൻ *

## വ്യാ

(൪൭) സ്ഫുടാ ഭവേൽ മന്ദഗതിരിതി. തദാ ഇതി ശേഷഃ. തദാ മന്ദഗതിഃ സ്ഫുടാ ഭവേദിത്യന്വയഃ.

മേൽപറഞ്ഞപ്രകാരം മന്ദജ്യാഖണ്ഡംകൊണ്ടു പെരുക്കിയ മദ്ധ്യഗതിയെ "ശരീരം" (൨൨൫) കൊണ്ടു തന്നെ ഹരിച്ച് ഫലം മദ്ധ്യഗതിയിൽ തന്നെ സംസ്കരിച്ചാൽ അതു സ്ഫുടമന്ദഗതിയായി വരും.

## വ്യാ

(൪൮) തൽഘ്നാം (൪൯) ശീഘ്രോച്ചഭുക്തിം ചലഖണ്ഡനിഘ്നീം "ശരീര"ഭക്താം സ്ഫുടമന്ദഭുക്തൌ- ധനം മൃഗാദൌ വിഹ കർക്കിടാദൌ വ്യൃണം ധനം ചൈവ പരാല്പകത്വേ ഇതി- തൽഘ്നാം ചലഖണ്ഡനിഘ്നീം "ശരീര"ഭക്താം ശീഘ്രോച്ചഭുക്തിം സ്ഫുടമന്ദഭുക്തൌ, മൃഗാദൌ ധനം, കർക്കിടാദൌ ഇഹ ഋണം, പരാല്പകത്വേ ധനംചൈവ ഇത്യന്വയഃ. കർക്ക്യാദിതി ശേഷഃ.

ശീഘ്രഗതിവെച്ച് മേല്പറഞ്ഞ സ്ഫുടമന്ദഗതിയെ അതിൽനിന്നു കളയുക: മുൻപ് സ്ഫുടക്രിയയിൽ സൂക്ഷിച്ചിട്ടുള്ള നാലാം ക്രിയയുടെ ശീഘ്രജ്യാർദ്ധംകൊണ്ടു ബാക്കിയെ പെരുക്കി "ശരീരം" കൊണ്ടു തന്നെ ഹരിക്കുകയും ചെയ്ക: കിട്ടിയ ഫലം സ്ഫുടമന്ദഗതിയിൽ തന്നെ സംസ്കരിക്കയും വേണം. ഈ സംസ്കാരം ശീഘ്രജ്യാഖണ്ഡം മകരാദിയാണെങ്കിൽ ധനമായിട്ടും, കർക്ക്യാദിയാണെങ്കിൽ ഋണമായിട്ടും ആണു വേണ്ടതു്. കർക്ക്യാദിയാണെങ്കിലും പരാല്പകത്വമാണെങ്കിൽ ഋണത്തിന്നു പകരം ധനമായി സംസ്കരിക്കയും വേണം— ബുധശുക്രന്മാർക്കു മന്ദജ്യാസംസ്കാരം ഒന്നു മാത്രമാകയാൽ ആ ൨-ാം ക്രിയയിലെ ജ്യാഖണ്ഡം തന്നെയാണ് മന്ദജ്യാഖണ്ഡം എന്നും അറിഞ്ഞുകൊൾക.

## ൮൭

(൪൬) യദാ ഭവേ ച്ഛീഘ്രഗതിഃ സ്ഫുടേയ മിതി— തദാ ഇയം ശീഘ്രഗതിഃ സ്ഫുടാ ഭവേ ദിത്യന്വയഃ.

മേൽപ്രകാരം സ്വമന്ദഗതിയിൽ രണ്ടു സംസ്കാരം ചെയ്താൽ അതു അതാതു ഗ്രഹത്തിന്റെ സ്ഫുടമായ ശീഘ്രഗതിയായി വരും.

## ൮൮

എന്തിനെയാണ വക്രഗതി എന്നു പറയുന്നു.

(൪൬) ശോദ്ധ്യേ ധികേ വക്രഗതിഃ പ്രദിഷ്ടാ ഇതി— ക്രമേണാന്വയഃ. ഭവേ ദിതി അദ്ധ്യാഹൃന്നവർത്തതേ.

ശീഘ്രജ്യാഖണ്ഡം കക്ക്യാദിയാകുന്നെങ്കിൽ ഋണമായി സംസ്കരിക്കാനാണല്ലൊ പറഞ്ഞതു്. ഈ ഋണഫലം ചിലപ്പോൾ സ്ഫുടമന്ദഗതിയേക്കാൾ അധികമായി വരും. അപ്പോൾ ഈ ഫലത്തിൽനിന്നു സ്ഫുടമന്ദഗതിയെ കളയുകയാണ് വേണ്ടതു്, പിന്നെ ബാക്കി കാണുന്നതു വക്രഗതിയുമാകുന്നു.

## ൮൯

അഹസ്മാനം വരുത്തുവാൻ പറയുന്നു.

(൪൬) നീചോച്ചമദ്ധ്യാൽ പുന രുച്ചഹീനാൽ ഭുജാഫലം, തൽപൃഥഗർക്കമദ്ധ്യേ (൪൭) സംസ്കൃത്യ, തസ്മാ ദയനാംശയുക്താൽ ചരം നയെൽ പ്രാണകലാന്തരം ചെതി— ഉച്ചഹീനാൽ അർക്കമദ്ധ്യാൽ പുനഃ ഭുജാഫലം നീത്വാ, തൽ പൃഥക് അർക്കമദ്ധ്യേ സംസ്കൃത്യ, അയനാംശയുക്താൽ തസ്മാൽ ചരം പ്രാണകലാന്തരം ച നയെ ദിത്യന്വയഃ.

സൂര്യമദ്ധ്യമം കണ്ടു വെച്ച്, മുൻപ് പറഞ്ഞപ്രകാരം മന്ദോച്ചം വാങ്ങി ഭുജക്കു (സൂര്യന്റെ) ജ്യാവുകൊണ്ടു, ആ ജ്യാവും കണ്ടുവെച്ച് ഒന്നു മറേറ മദ്ധ്യമത്തിൽ സംസ്കരിക്കുക: പി

ന്നെ ആ സൂൎയ്യസ്ഫുടത്തിൽ അയനചലനവും (1) സംസ്കരിച്ച് ഭുജയാക്കി പ്രാണകലാന്തരജ്യാവും (2) സ്വദേശത്തേക്കുള്ള ചരജ്യാവും (3) കൊള്ളണം. ചരപ്രാണകലാന്തരങ്ങളുടെ ദിക്ക നോക്കേണ്ടതു അയനചലനം സംസ്കരിച്ച കേന്ദ്രത്തിൽ നിന്നാകുന്നു. ഈ ചരത്തിന്നും പ്രാണകലാന്തരത്തിന്നും കേന്ദ്രം ഒന്നു തന്നേയാകയാൽ, 'ശ്രുഭാഗാ' ദിവാക്യം ശോധിച്ചു കഴിയുന്നതുവരെ ക്രിയയും ഒന്നു തന്നെ. ഈ ശോധന കഴിഞ്ഞ ശിഷ്ടത്തെ മാത്രം കണ്ടുവെച്ച്, ഒന്നിൽ നിന്നു ചരജ്യാഖണ്ഡംകൊണ്ടു പെരുക്കി "ശരിരം" കൊണ്ടു ഹരിച്ചു കിട്ടിയ ഫലം ചരജ്യാവിലും, മറ്റേതിൽ നിന്നു പ്രാണകലാന്തരജ്യാഖണ്ഡംകൊണ്ടു പെരുക്കി "ശരിരം" കൊണ്ടു തന്നെ ഹരിച്ചു കിട്ടിയ ഫലം പ്രാണകലാന്തരജ്യാവിലും സംസ്കരിക്കണം. എന്നാൽ രണ്ടു ജ്യാവും സ്ഫുടമായി എന്നറിക.

## ൭൫

### ചരജ്യാവിന്റെ ഋണധനത്തെ പറയുന്നു.

(൪൭) സ്വർണ്ണം തുലാജാദിഗതം ഭുജോത്ഥം സൎവ്വം ചരം ചാസ്തമയെ ന്യഥാ സ്യാദിതി—ഉദയെ ഇതി ശേഷഃ— ഉദയെ തുലാജാദിഗതം ഭുജോത്ഥം സൎവ്വം ചരം സ്വർണ്ണം; അസ്തമയെ തു അന്യഥാ ച സ്യാദിത്യന്വയഃ.

ഉദയസ്ഫുടത്തിൽ സംസ്കരിക്കേണ്ടതിന്നുള്ള ചരജ്യാവ്, തുലാദിയാണെങ്കിൽ ധനമായിട്ടും മേഷാദിയാണെങ്കിൽ ഋണമായിട്ടുമാണു എതുകാലത്തും സംസ്കരിക്കേണ്ടതു്; നേരെ വിപരീതം, അസ്തമയത്തിന്നുള്ള ചരജ്യാവ് തുലാദിയാണെങ്കിൽ ഋണവും, മേഷാദിയാണെങ്കിൽ ധനവുമാകുന്നു.

1 അയനചലനം വരുത്തുവാൻ ൫൫-ാം പാരയിൽ പറഞ്ഞിട്ടുണ്ട്.

2 പ്രാണകലാന്തരജ്യാവ് ൨൭൨-ാം പാരയിൽ കാണാം.

3 സ്വദേശത്തേക്കുള്ള ചരജ്യാവ് വരുത്തുവാൻ ൨൪൬-ാം പാര നോക്കുക.

വൃന്ദ

പ്രാണകലാന്തരജ്യാവിന്റെ ഋണധനത്വത്തെ പറയുന്നു.

(ശ്ലോ) സർവ്വത്ര യുഗ്മൌജപദക്രമേണ സ്വർണ്ണം ഭവേൽ പ്രാണകലാന്തരം തു ഇതി—പ്രാണകലാന്തരം തു സർവ്വത്ര യുഗ്മൌജപദക്രമേണ സ്വർണ്ണം ഭവേദിത്യന്വയഃ.

ഏതു കാലമായാലും ഏതു സമയമായാലും ശരി, കേന്ദ്രം യുഗ്മപദമാണെങ്കിൽ പ്രാണകലാന്തരം ധനവും, ഓജപദമാണെങ്കിൽ ഋണവുമാകുന്നു.

വൃ൭

മേൽപ്പറഞ്ഞ വിധം ഉണ്ടാക്കിയ സൂര്യന്റെ ഭുജാജ്യാവ്, ചരജ്യാവ്, പ്രാണകലാന്തരജ്യാവ് ഇതുകളെക്കൊണ്ട് ദ്യുകലിലെ അഹർമ്മാനം ഉണ്ടാക്കുവാൻ പറയുന്നു.

(ശ്ലോ) ചരാസുലിപ്താന്തരദോഃഫലാനാം സ്വർണ്ണൈക്യഭേദദ്യുതിമന്തരം വാ (ർൻ) ഹതാ സ്വഗത്യാ ദിവസാസുചക്രം കുര്യാദഹർമ്മാനമിദം തു ദ്യുക് ച ഇതി— ദ്യുക് ചേൽ തു ചരാസുലിപ്താന്തരദോഃഫലാനാം സ്വർണ്ണൈക്യഭേദദ്യുതിം അന്തരം വാ സ്വഗത്യാ ഹതാ ദിവസാസുചക്രം ഇദം അഹർമ്മാനം കുര്യാദിത്യന്വയഃ.

മേൽപറഞ്ഞ പ്രകാരം ഉണ്ടാക്കി വെച്ചിരിക്കുന്ന ചരജ്യാവ് പ്രാണകലാന്തരജ്യാവ് ഭുജാജ്യാവ് ഇതു മൂന്നും അതാതിന്നു പറഞ്ഞപ്രകാരം ഋണധനാദിപോലെ തമ്മിൽ കൂട്ടുകയോ അന്തരിക്കുകയോ ചെയ്യുക: പിന്നെ അതിനെ (കൂട്ടുകയോ അന്തരിക്കുകയോ ചെയ്ത ശേഷത്തെ) അതാതു ഗ്രഹത്തിന്റെ മദ്ധ്യഗതി മടക്കി വെച്ച "അനന്തപുരം" എന്ന ഗുണകാരം കൊണ്ടു ഹരിക്കണം. അപ്പോൾ കിട്ടുന്നഫലം ദ്യുക്കിലെ അഹർമ്മാനത്തിന്റെ ഇലിയാകുന്നു. ശേഷത്തെ നാൽ പെരുക്കി 'അനന്തപുരം' കൊണ്ടുതന്നെ ഹരിച്ചാൽ വിലിയും

കിട്ടും. ചരജ്യാവിന്നും പ്രാണകലാന്തരജ്യാവിന്നും ദുക്കായാലും പരഹിതമായാലും വ്യത്യാസമില്ലെന്നും അറിയണം.

## ൮൨

പരഹിതാഹർമ്മാനം വരുത്തുവാൻ പറയുന്നു.

(൪൫) നവൈ ദിനാ പ്രാണകലാന്തരാഖ്യ മിതി— അഹർമ്മാനം കുഷ്ഠാ ദിത്യത്രാപ്യനുവർത്തതെ— നചെൽ പ്രാണകലാന്തരാഖ്യം വിനാ അഹർമ്മാനം കുഷ്ഠാ ദിത്യന്വയഃ.

പരഹിതമാണെങ്കിൽ, മേൽപ്രകാരം അഹർമ്മാനം ഉണ്ടാക്കുമ്പോൾ പ്രാണകലാന്തരജ്യാവു മാത്രം വേണ്ടെന്നു വെച്ചാൽ മതിയെന്നർത്ഥം. ശെഷം ക്രിയയ്ക്കു ഒന്നും വ്യത്യാസമില്ല.

## ൮൩

(൪൬) സ്ഫുടപ്രകാരാന്തര മുച്യതെ ഥ ഇതി— അഥ സ്ഫുടപ്രകാരാന്തരം ഉച്യതെ ഇത്യന്വയഃ.

ഇനി സ്ഫുടിപ്പാൻ മറെറാരു സമ്പ്രദായത്തെ പറയുന്നു.—മഹാജ്യാവു കൊണ്ടു വിലിയാദിയായി സ്ഫുടിപ്പാൻ പറയുന്നുവെന്നർത്ഥം.

## ൮൪

(൪൭) സെ‍ാച്ചോനമദ്ധ്യസ്യ ഭുജാ ദ്യഥൊക്താ രാശ്യഷ്ടമാംശേഷു വിശോധിതെഷു. തദീയസംഖ്യാസദൃശാ ഭുജാജ്യാ, തദ്ഗന "ധീരൈഃ" സദൃശാ ച കൊടി രിതി. സ്വൊച്ചോനമദ്ധ്യസ്യ ഭുജാൽ യഥൊക്താ രാശ്യഷ്ടമാംശെഷു വിശൊധിതെഷു, ഭുജാജ്യാ തദീയസംഖ്യാസദൃശാ, തദ്ഗന "ധീരൈഃ" സദൃശാ കൊടിഃ ച ഇത്യന്വയഃ- സ്യാദിതി ശെഷഃ.

മദ്ധ്യമം വിചി വരെ ഉണ്ടാക്കി അഹർമ്മാനവും ദേശാന്തരവും സംസ്കരിച്ച് ഒരിടത്തു വെക്കുക. അതിനെ മറെറാരേടത്തു കണ്ടു വെച്ച് മന്ദോച്ചം വാങ്ങി, രാശ്യഷ്ടമാംശമായ 'ശ്രുഭാംഗാ' ദിവാക്യം ശോധിക്കുന്നതു വരെ മുൻ പറഞ്ഞ

പ്രകാരം ക്രിയ (൫൯ മുതൽ) ചെയ്യുക. തികഞ്ഞ രാശി ഒന്നിനു ഏട്ടു വീതവും, പോയേടത്തോളം 'ശ്രുഭാംഗാദി' വാക്യത്തിന്റെ സംഖ്യയും കൂട്ടിയ്ക്കു എത്രയുണ്ടോ ഭുജാജ്യാവു അത്രാമത്തേതാണല്ലോ. ഒട്ടാകെ ജ്യാവിന്റെ തുകയായ ൨൪ ൽ നിന്നു ഭുജാജ്യാവിന്റെ സംഖ്യ കുറച്ചാൽ ബാക്കി എത്രയുണ്ടോ അത്രാമത്തെ ജ്യാവ് "കോടിജ്യാവു"മാകുന്നു.

൪൧

(൫൧) ശിഷ്ടാദ്ധ്ജീവാവികലാവിഭക്താ "ദെഹാഹ്മാസാംബുരിപു" ഹ്രദ സ്യാ ദിതി- ക്രമമണാന്വയഃ.

ശ്രുഭാംഗാദി വാക്യം ശോധിച്ചു കഴിഞ്ഞാൽ ഭുജയുടെ ബാക്കി തിയ്യതിയും ഇലിയും ക്രമത്താലെ ൬൦–ൽ ഏറക്കി വിലിയാക്കി അദ്ധിക്കുക: പിന്നെ "ദെഹാഹ്മാസാംബുരിപു" എന്ന ൧൨൨൭൫൫ നിട്ടിവെച്ചു, മേൽ പറഞ്ഞ വികലാദ്ധം കൊണ്ടു ഹരിക്കണം, കിട്ടുന്ന ഫലം ഒരു ഹാരകമാകുന്നു. വികലാദ്ധം കളയാം, ഹാരകം സൂക്ഷിക്കണം. ഇവിടെ "ആത്മവിൽശ്രേഷ്ഠഃ" എന്നു തുടങ്ങിയ മഹാജ്യാവ് ആണ് വേണ്ടതെന്നും അറിയണം. ൨൪–ാം പാരയിൽ മഹാജ്യാവും കാണാം.

൪൨

(൫൧) ദൊർജ്യാം "നത"ഘ്നീം തു ഹരേണ ഹൃത്വാ ലബ്ധോനകൊടിം "നരകൈഃ" ന്നിഹത്യ. (൫൨) ഹരേണ ഹൃത്വാ ഫുയുതാം ഭുജാജ്യാം ക്രമാൽ ത്രിഭിഃ സപ്തഭിരക്ഷവിദ്ധ്യോഃ. നിഹത്യ "നന്ദാ" പ്തഫലസ്യ ചാപം കുയ്യാൽ സ്വമദ്ധ്യേ ഭവതഃ സ്ഫുടൌ തൌ ഇതി തദിതി ശെഷഃ– "നത"ഘ്നീം ദൊർജ്യാം തു ഹരേണ ഹൃത്വാ, ലബ്ധോനകൊടിം "നരകൈഃ" നിഹത്യ, ഹരേണ ഹൃത്വാ, ആപ്തയുതാം ഭുജാജ്യാം, അക്ഷവിദ്ധ്വോഃ ക്രമാൽ ത്രിഭിഃ സപ്തഭിഃ നിഹത്യ, "നന്ദാ"പ്തഫലസ്യ ചാപം, തൽ സ്വമദ്ധ്യേ ച കുയ്യാൽ, തൌ സ്ഫുടൌ ഭവത ഇത്യന്വയഃ.

മഹാജ്യാവ് വിലിയാമിയാകുന്നു– എന്നു വെച്ചാൽ ആ

ത്ത്യത്തെ രണ്ടക്ഷരം വിലിയും, ബാക്കി അക്ഷരങ്ങൾ ഇലിയു മാണെന്നർത്ഥം— ആ ഭുജാജ്യാവിനെ "നതം" എന്ന ൬൦-ൽ പെരുക്കി മേൽപറഞ്ഞ ഹാരകംകൊണ്ടു തന്നെ ഹരിക്കുക: കിട്ടിയ ഫലത്തെ കോടിജ്യാവിൽ നിന്നും കളഞ്ഞു ബാക്കിയെ "നരകാ" എന്ന ൧൨൦ കൊണ്ടു പെരുക്കി മേൽ പറഞ്ഞ ഹാരകം കൊണ്ടു തന്നെ ഹരിക്കണം; അപ്പോൾ കിട്ടിയ ഫലത്തെ ഭുജാജ്യാവിൽ കൂട്ടി, സൂര്യസ്ഫുടത്തിന്നായി സൂര്യമദ്ധ്യമത്തിൽ നിന്നും കൊണ്ടു ജ്യാവാണെങ്കിൽ ൨ കൊണ്ടും, ചന്ദ്രസ്ഫുടത്തിന്നായി ചന്ദ്രമദ്ധ്യമത്തിൽ നിന്നു കൊണ്ടതാണെങ്കിൽ ൭ കൊണ്ടും പെരുക്കി "നന്ദ" എന്ന ൮൦-ൽ ഹരിക്കുകയും വേണം. കിട്ടിയ ഫലം അല്പജ്യാവാകുന്നു. ഇവിടെ "നന്ദ"നെക്കൊണ്ടു ആദ്യം ഹരിച്ചു കിട്ടിയ ഫലം ഇലിയാണെന്നും, ബാക്കിയെ ൬൦-ൽ പെരുക്കി വീണ്ടും ഹരിച്ചു വിലിയും ഉണ്ടാക്കണമെന്നും അറിക. ഈ ഫലത്തെ ൨൪൯-ാം പാരയിൽ പറയും പ്രകാരം ചാചിച്ച് ഇലിവിലികളെ ൬൦-ൽ കയററി അതാതിന്റെ മദ്ധ്യമത്തിൽ സംസ്കരിക്കയും ചെയ്താൽ സൂര്യചന്ദ്രന്മാരുടെ സ്ഫുടം സിദ്ധിക്കുന്നതാകുന്നു.

## ൯൨

## വിലിയാദി ശ്രാദ്ധചന്ദ്രനെ ഗണിക്കാൻ പറയുന്നു.

(൭൨) നീത്വാ മദ്ധ്യം വിലിപൂർവ്വാവധിക, "മുഞ്ഛധരാ"ദ്യാപ്തഹീനെ, ധ്രുവാഢ്യ, ക്ഷിപ്ത്വാസ്മിൻ ദെശഭേദം, രവിഭുജചരയൊർദ്ദിഗ്വശാ ദ്യോഗഭേദം. ഹത്വാ മദ്ധ്യാത്മഭുക്ത്യാ "നന്ദതപര"ഹൃതം തൽ ത്തുലാജാദികം സ്യാൽ സ്വർണ്ണം മദ്ധ്യ ഇതി- വിലിപൂർവ്വാവധികം മദ്ധ്യം നീത്വാ "ഉഞ്ഛധരാ"ദ്യാപ്തഹീനെ ധ്രുവാഢ്യെ അസ്മിൻ ദെശഭേദം ക്ഷിപ്ത്വാ, രവിഭുജചരയൊഃ ദിഗ്വശാൽ യോഗഭേദം മദ്ധ്യാത്മഭുക്ത്യാ ഹത്വാ, "നന്ദതപര" ഹൃതം തൽ മദ്ധ്യെ തുലാജാദികം സ്വർണ്ണം സ്യാൽ ഇത്യന്വയഃ.

**ഖണ്ഡശേഷത്തെ അഭീഷ്ടസമയത്തോളമുള്ള നാഴികവി**

നാഴികകളോടും കൂടി വെച്ച്, രാശി തിഥ്യുതി ഇലി വിലി എ ന്നിങ്ങനെ ചുവട്ടിലേക്ക നാലു സ്ഥാനം വരെ മദ്ധ്യമം ഉ ണ്ടാക്കി "ഉരുധര" എന്നു തുടങ്ങിയുള്ള അതാതു ഗ്രഹത്തിന്റെ ദ്വിതീയ ഹാരകങ്ങളേയും (൨൧) ഋണധനംപോലെ വിലി യിൽ കൂടി സംസ്കരിച്ച്, ധ്രുവവും ദേശാന്തരവും കൂട്ടുക: പി ന്നെ വിലിയാദി അഹൎമ്മാനം ഉണ്ടാക്കേണ്ടതിന്നു ൧൪-ാം പാ രയിൽ പറഞ്ഞപ്രകാരം തൽക്കാലസൂൎയ്യമദ്ധ്യമത്തിൽ നിന്നു ഭുജാജ്യാവും സ്ഫുടത്തിൽനിന്നു ചരജ്യാവും കൊണ്ടു അവ തമ്മിൽ ഋണധനം പോലെ കൂട്ടുകയൊ അന്തരിക്കുകയൊ ചെ യ്കതിനെ, അതാതു ഗ്രഹത്തിന്റെ മദ്ധ്യഗതി (൨൨) മടക്കി വെച്ചു പെരുക്കി, ചുവട്ടിലെ സ്ഥാനം ന്നാ-ൽ കയററി മു കളിലെ സ്ഥാനത്തെ "നന്ദതപര" (൨൩൬൦)നേക്കൊണ്ടു ഹരിക്കുക: ഈ ഫലം അഹൎമ്മാനത്തിന്റെ ഇലിയാകുന്നു. ബാക്കിയെ വീണ്ടും നാൽ പെരുക്കി 'നന്ദതപര'നെക്കൊണ്ടു തന്നെ ഹരിച്ചു വിലിയും ഉണ്ടാക്കി, ദിക്കിന്നു തക്കവണ്ണം മ ദ്ധ്യമത്തിൽ ഋണധനം പോലെ സംസ്കരിക്കുകയും വേണം. ഈ ക്രിയക്കും എളുപ്പമായ ഒരു പട്ടിക ൨൩൪-ാം പാരയിൽ ചേൎത്തിട്ടുണ്ടു.

## ൩൪

(൫൩) സ്വതുംഗം ത്യജതു പുന രത ഇതി-പുനഃ അതഃ സ്വതുംഗം ത്യജതു ഇത്യന്വയഃ.

പിന്നെ ആ മദ്ധ്യമം കണ്ടുവെച്ച് ഒന്നിൽ നിന്നു തൽ കാലസമയത്തേക്കുണ്ടാക്കിയ ചന്ദ്രതുംഗനെ കളയണ മെ ന്നൎത്ഥം.

## ൩൫

(൫൪) പൂൎണ്ണദൊൎജ്യാം വിജഹ്യാദിതി-പുനരതഃ ഇതി അത്രാപ്യ നുവൎത്തതെ. പുനഃ അതഃ പൂൎണ്ണദൊൎജ്യാം വിജഹ്യാൽ ഇത്യന്വയഃ.

പിന്നെ ഇംഗനെ വാങ്ങിയിരിക്കുന്ന ആ മദ്ധ്യമത്തിൽ നിന്നു വിചിയാദിജ്യാവിനെ (൫൭) വാങ്ങേണമെന്നുതാല്പര്യം. എന്നുവെച്ചാൽ ൫൫–൫൭ എന്നീ പാരകളിൽ പറഞ്ഞപ്രകാരം ജ്യാവു കൊള്ളണമെന്നർത്ഥം. ഈ വിലിയാദിജ്യാവിനെ "മഹാജ്യാവ്" എന്നും പറയും.

൫൩

(മൂ) ശിഷ്ടജ്യാവികലാഹത "സ്ഥിഥിസടാമാസെശപരൈ" ഹാരകഭുക്തി—ക്രമേണാനയഃ—ഭവതീതി ശേഷഃ.

"മുമ്പു പറഞ്ഞതുപോലെ തികഞ്ഞ ഭുജാജ്യാവിനെ ശോധിച്ച് ബാക്കി തിഷ്ഠതിയും ഇലിയും ക്രമത്തിൽ ൬൦-ൽ ഏററി വിലിയാക്കി, അതുകൊണ്ടു "തിഥിസടാമാസെശപര" എന്ന ൫൭,൬൫,൬൬നെ ഹരിക്കുക, കിട്ടുന്ന ഫലം മേലിൽ ഹരിക്കുവാനുള്ള ഒരു ഹാരകമാകുന്നു; അതു സൂക്ഷിക്കണം. ഹരിച്ചു ശേഷമുണ്ടെങ്കിൽ ആ ശിഷ്ടത്തെ കളയാം.

൫൪

(മൂ) ദോർജ്യാം "നീതി" ഹതാം മനെന വിഭജേൽ ഇതി— "നീതി" ഹതാം ദോർജ്യാം അനെന വിഭജേ ദിത്യന്വയഃ.

മുമ്പു ഭുജയാക്കി ജ്യാവുശോധിച്ചപ്പോൾ തികഞ്ഞ ജ്യാവ എത്രയാണോ പോയതു് അതു ഭുജാജ്യാവും, ആ സംഖ്യയെ ൫൭൦-ൽ നിന്നു വാങ്ങിയ ശേഷം വരുന്നതു കോടിജ്യാവിന്റെ സംഖ്യയുമാകുന്നു, ഇവിടെ തികഞ്ഞുപോയ ഭുജാ (മഹാ) ജ്യാവിനെ വെച്ച ൬൦-ൽ പെരുക്കി ചുവട്ടിലെ സ്ഥാനം ൬൦-ൽ കയററി ഈ ഹാരകംകൊണ്ടു ഹരിക്കുക: കിട്ടുന്ന ഫലം ഇലിയാകുന്നു. ശേഷത്തെ വീണ്ടും ൬൦-ൽ പെരുക്കി ഹരിച്ചു വിലിയും ഉണ്ടാക്കണം.

൫൫

(മൂ) ലബ്ധഃ ഇ കോട്യാം സൃജേ ദിതി— ക്രമേണ അന്വയഃ.

മേൽപ്രകാരം ഭുജാജ്യാവിൽ നിന്നും ഹരിച്ചു കിട്ടിയ ഫലത്തെ കോടിജ്യാവിൽ നിന്നും യഥാസ്ഥാനം കളയണമെന്നർത്ഥം.

### സൻ

(ഭ൪) താം "നെത്രാസ്യൈ" ഹതാം ഹരെ ദിതി—ഹരെണെതി ശെഷഃ—"നെത്രാസ്യ" ഹതാം താം ഹരെണ ഹരെ ദിത്യന്വയഃ.

ഭുജാജ്യാവിൽ നിന്നുണ്ടാക്കിയ ഫലം കളഞ്ഞ ആ കോടിജ്യാവിനെ "നെത്രാസ്യൻ" എന്ന ഗുണം കൊണ്ടു പെരുക്കി മുൻപറഞ്ഞ ഹാരകംകൊണ്ടു തന്നെ ഹരിച്ച് ഇലിയും വിലിയും ഉണ്ടാക്കണം.

### ഫാറ

(ഭ൪) ഫലയുതാ ദൊൎജ്യാ സ്വവൃത്താഹതാ "നന്ദാ" പ്താ ഖല്വ ചാപിതാ ധന മൃണം കെന്ദ്രെ തുലാജാദിക മിതി—ഫലയുതാ സ്വവൃത്താഹതാ "നന്ദാ"പ്താ ചാപിതാ ദൊൎജ്യാ കെന്ദ്രെ തുലാജാദികം ധന മൃണം ഇത്യന്വയഃ—കയ്യാ ദിതി ശെഷഃ.

മേൽപറഞ്ഞ പ്രകാരം കോടിജ്യാവിൽ നിന്നും ഹരിച്ചു കിട്ടിയ ഫലത്തെ ഭുജാജ്യാവു വെച്ച് അതിൽ കൂട്ടി, ചന്ദ്രന്റെ വൃത്തമായ ൭ കൊണ്ടു അതിന്റെ ചുവടും മുകളും സ്ഥാനങ്ങളെ പെരുക്കി, ചുവട്ടിലെ സ്ഥാനം ൬൦-ൽ കയററി "നന്ദൻ" എന്ന ൱൦ കൊണ്ടു ഹരിക്കണം. കിട്ടുന്ന ഫലം ഇലി, ശിഷ്ടത്തെ ൬൦-ൽ പെരുക്കി 'നന്ദ'നെക്കൊണ്ടു തന്നെ ഹരിച്ച് വിലിയും ഉണ്ടാക്കണം. എന്നാൽ അതു ഭുജാജ്യാവാകുന്നു. ഈ സ്ഫുടഭുജാജ്യാവിനെ ൧൧-ാം പാരയിൽ പറഞ്ഞ പ്രകാരം ചാപിച്ചിട്ടു, മുൻ കണ്ടു വെച്ച മദ്ധ്യമത്തിൽ മേഷതുലാദി ഋണധനമായി സംസ്കരിക്കയും വേണം. എന്നാൽ ചന്ദ്രസ്ഫുടം സിദ്ധിക്കുന്നതാകുന്നു. തിഥി ഉണ്ടാക്കേണ്ടതിന്നു സൂൎയ്യസ്ഫുടവും ഗണിയ്ക്കണം. അതിന്നു ക്രിയയെല്ലാം.

ഇതുപോലെ തന്നെയാകുന്നു. ഗുണകാരഹാരകങ്ങളും, ദേശാന്തരവും മദ്ധ്യഗതിയും, വൃത്തവും മാത്രം സൂര്യന്റേതാകുന്നു എന്നേ വ്യത്യാസമുള്ളൂ. സൂര്യന്റെ വൃത്തം ൧൩ ആകുന്നു. ചാപജ്യാവ് ൧൩-ാം പാരയിൽ പറഞ്ഞിട്ടുണ്ട്.

൧൦൧

തികഞ്ഞ ഭുജാജ്യാവു പോയ ശേഷമായ, (മുമ്പ് ൯൩-ാം പാരയിൽ പറഞ്ഞ) ശിഷ്ടജ്യാവിന്റെ ഇലി 'ശരീരാർദ്ധ'ത്തിൽ (ഒരുനൂററിപ്പന്ത്രണ്ടരയിൽ) അധികമുണ്ടെങ്കിൽ പ്രത്യേകമായി ഒരു ക്രിയ ചെയ്യാനുണ്ട്. അതാണു ഇനി ഒരു ശ്ലോകം കൊണ്ടു പറയുന്നതു്.

(൬൯) ശിഷ്ടാലിപ്താധികാ സ്യാച്ചേദി "മുഖരദളാ" ച്ഛോധയേത് താം "ശരീരാ" ദിതി—ശിഷ്ടാലിപ്താ "മുഖര"ദളാൽ അധികാ സ്യാൽ ചേൽ, താം "ശരീരാൽ" ശോധയേ ദിത്യന്വയഃ.

മേൽപറഞ്ഞതായ ശിഷ്ടജ്യാവിന്റെ ഇലികൾ "മുഖര"ത്തിന്റെ അർദ്ധമായ നൂററിപ്പന്ത്രണ്ടര ഇലിയിലധികമുണ്ടെങ്കിൽ അവയെ "ശരീരം" എന്ന ൨൨൫-ൽ നിന്നു കളയണം.

൧൦൨

(൭൦) ശിഷ്ടാം കൃത്വാ വിലിപ്താമുദിതവദനയാ കർമ്മ ഇതി—ശിഷ്ടാം വിലിപ്താം കൃത്വാ, അനയാ കർമ്മ ഉദിതവൽ. ഇത്യന്വയഃ— സ്യാദിതി ശേഷഃ.

മേൽപ്പറഞ്ഞ വിധം "ശരീര"ത്തിൽ നിന്നു കളഞ്ഞു ബാക്കിയെ ൬൦-ൽ ഏറ്റി വിലികളാക്കണം. പിന്നെ അതുകൊണ്ടു "തിഥിസപ്താമാഷസഞ്ചാര"ത്തെ ഹരിക്കുക മുതലായ ക്രിയകളെല്ലാം മുൻപറഞ്ഞതു പോലെ തന്നെയാകുന്നു.

൧൦൩

(൭൧) ബോദ്ധ്യാ ലബ്ധ്വാ ഇതി, ക്രമേണാന്വയഃ.

മേൽപ്രകാരം ശിഷ്ടജ്യാവ "ശരിതാ"ർദ്ധത്തിലധികമായാൽ ഭുജാജ്യാവ് മുൻ വന്നതിന്റെ പിന്നത്തേതാണെന്നർത്ഥം.

൧൦൪

(൫൩) ദോർജ്യാവൽസ്വം തു കോട്യാം ക്ഷിപേത്തു ഇതി- ക്രമേണാന്വയഃ.

ഭുജാജ്യാവിനെ മേൽപറഞ്ഞ പ്രകാരം നാലിൽ പെരുക്കി (൨൩൦) ഹാരകം കൊണ്ടു ഹരിച്ചു കിട്ടിയ ഫലം കോടിജ്യാവിൽ കൂട്ടുകയാണ് വേണ്ടത്.

൧൦൫

(൫൪) ഭുജഘ്നാൽ കോടിവൽസ്വാ വിജഹ്യാദിതി- കോടിവൽസ്വാ ഭുജഘ്നാൽ വിജഹ്യാദിത്യന്വയഃ.

കോടിജ്യാവിനെ മേൽപ്രകാരം "നേത്രാസ്യ"നെക്കൊണ്ടു പെരുക്കി ഹാരകം കൊണ്ടു ഹരിച്ചു കിട്ടിയ ഫലം ഭുജാജ്യാവിൽ നിന്നു കളയുകയും വേണം.

൧൦൬

(൫൫) കർത്തവ്യൈവ ക്രിയേയം യദി "മുഖര"ദളാ ശിഷ്ടലിപ്താധികാ സ്യാൽ ഇതി- ശിഷ്ടലിപ്താ "മുഖര"ദളാൽ അധികാ സ്യാൽ യദി ഏവം ഇയം ക്രിയാ കർത്തവ്യാ ഇത്യന്വയഃ- സ്യാദിതി അത്രാധ്യാഹാര്യം.

"ശ്രുഭാംഗാ"ദിവാക്യം ശോധിച്ചതിന്നു ശേഷമുള്ള ലിപ്തികൾ ൧൧൫ (നൂററിപ്പന്ത്രണ്ടര)യിൽ അധികമുണ്ടെങ്കിൽ ഇങ്ങിനെയാണ് ക്രിയ ചെയ്യേണ്ടതെന്നു താല്പര്യം. ശേഷം ക്രിയ മുഴുവനും ആദ്യം പറഞ്ഞതുപോലെ തന്നെയുമാകുന്നു.

൧൦൭

(൫൬) മന്ദോച്ചോനഭുജാകലാ മഖിദളാൽ നൈവാധികാ ചേൽ സ്ഫുടാ ജീവാ സൈവേതി- മന്ദോച്ചോനഭുജാകലാ മഖിദളാൽ നൈവ അധികാ ചേൽ സൈവ സ്ഫുടാ ജീവേത്യന്വയഃ- ഭുജേതി ശേഷഃ.

മേൽപ്രകാരം മന്ദോച്ചം വാങ്ങിയ ശിഷ്ടമുള്ള കേന്ദ്രം "ശരിരാഗ്ഘ"ത്തിലധിക മില്ലെങ്കിൽ, ആ ഇലികൾ സ്ഫുടജ്യാവാകുന്നു. പിന്നെ "തിഥിസടാമാസേശപര"നെ ഹരിക്കുക മുതലായ യാതോരു ക്രിയയും വേണ്ടെന്നർത്ഥം.

## ൧൦൮

ഈ ഇലികൾ ൨൪-ാം ജ്യാവിന്റെ ഉത്തരാഗ്ഘമായിട്ടു വന്നാൽ കോടിജ്യാവില്ലാതെ വരുമല്ലൊ. അങ്ങിനെ വന്നാലത്തെ ക്രിയയാകുന്നു ഇനി പറയുന്നതു്.

(മൂ) പുനസ്ത്വദീഹ ചരമജ്യാഗ്ഘാധികാ ലിപ്തികാഃ. ശിഷ്ടാ സ്യുഃ പരിശോധയെൽ "മുഖര"തഃ ഇതി- ഇഹ പുനഃ ലിപ്തികാഃ ചരമജ്യാഗ്ഘാധികായദി, തദാ ശിഷ്ടാഃ "മുഖര"തഃ പരിശോധയെ ദിത്യന്വയഃ.

ആ ഇലികൾ ൨൪-ാമത്തെ ജ്യാവിന്റെ ഉത്തരാഗ്ഘമായി വന്നാൽ അവയെ "മുഖര"ത്തിൽ നിന്നു കളയണ മെന്നർത്ഥം.

## ൧൦൯

(മൂ) തൈരേഷവഗ്ഗോനിതത്രിജ്യാവഗ്ഗപദം ഗുണമിതി- ക്രമെണാന്വയഃ. ഭവതീതി ശേഷഃ.

"ശരിര"ത്തിൽ നിന്നും വാങ്ങി, ബാക്കിയുള്ള ശിഷ്ടജ്യാവിന്റെ ഇലിവിലികളെ വഗ്ഗിക്കുക (൨൪൩) "ശശാത്സാംബൊളസ്തഃ" എന്ന ത്രിജ്യയുടെ വഗ്ഗം "അവനിശഃ പ്രാജ്ഞഃ കന്ദപ്പദപ്പകൽ" എന്നാകുന്നു. അതിനെ തൽപര വിലി ഇലികളായി മടക്കി വെച്ച്, ശിഷ്ടജ്യാവഗ്ഗത്തെ അതിൽ നിന്നും കളഞ്ഞു്, ബാക്കിയെ മൂലിക്കണം (൨൪൭) എന്നാൽ അതു ഭുജാജ്യാവായി വരും.

## ൧൧൦

(മൂ) പരിധിഘ്നാതാഢിനി കാഷ്ഠം പുനരിതി- പുനഃ പരിധിഘ്നാതാഢിനി കാഷ്ഠ മിത്യന്വയഃ. സ്യാദിതി ശെഷഃ.

പിന്നെ തന്റെ തന്റെ വൃത്തം കൊണ്ടു (സൂൎയ്യന്നു മന്ദഫലം, ചന്ദ്രന്നു മന്ദഫലമാണ) പെരുക്കുക, "നന്ദ"നെക്കൊണ്ടു ഹരിക്കുക, ചാപിക്കുക മുതലായി മുമ്പു പറഞ്ഞ ക്രിയയെല്ലാം ചെയ്യുകയും വേണമെന്നൎത്ഥം.

൧൧൧

ശ്രാദ്ധചന്ദ്രനെ ഗണിക്കുന്നതു ചിലപ്പോൾ മദ്ധ്യാഹ്നത്തിന്റെ അവസാനത്തിങ്കലേക്കു ഗണിക്കേണ്ടി വരും. അങ്ങിനെ വന്നാലത്തെ ക്രിയക്കുള്ള ഭേദത്തെപ്പറയുന്നു.

മദ്ധ്യാഹ്നാന്തനിശാകരാദിഗണനെ പൂൎവ്വോദയാഹൎഗ്ഗണെ യോജ്യാഃ സ്യു "ൎജ്ജയ"നാഡികാ ഇതി- മദ്ധ്യാഹ്നാന്തനിശാകരാദിഗണനെ, പൂൎവ്വോദയാഹൎഗ്ഗണെ "ജയ"നാഡികാഃ യോജ്യാഃ സ്യുരിത്യന്വയഃ.

മദ്ധ്യാഹ്നത്തിന്റെ അവസാനത്തിങ്കലേക്കു ചന്ദ്രനേയും മററും ഗണിക്കേണ്ടതിന്നു, അന്നുദയത്തിന്നുള്ള ഖണ്ഡശേഷത്തിൽ (അതിന്റെ ചുവട്ടിൽ) എട്ടു നാഴികയും കൂടി കൂട്ടേണ്ടതാകുന്നു.

൧൧൨

(൩൭) പുനരഹൎമ്മാനെ ചരം "മാ"ഹതം, ഗ്രാഹ്യം വ്യത്യയതൊസ്യ ദിക്കൎച്ചതി- അഹൎമ്മാനെ ചരം "മാ"ഹതം, പുനഃ അസ്യദിക് വ്യത്യയത ശ്ചകാൎയ്യമിത്യന്വയഃ. സ്യാദിതി ശേഷഃ.

അഹൎമ്മാനമുണ്ടാക്കുവാനുള്ള ചരജ്യാവു ൫-ൽ ഹരിച്ച ഫലം മാത്രമെ സംസ്കരിക്കേണ്ടു. അതു തന്നെ ദിക്കു ഉദയത്തിന്റെ വിപരീതമായി സംസ്കരിക്കയും വേണം. ഉദയത്തിന്നു ധനമാണെങ്കിൽ ചരം ൫-ൽ ഹരിച്ചതിനെ ഋണമായിട്ടും, ഉദയത്തിന്നു ഋണമാണെങ്കിൽ ധനമായും സംസ്കരിക്കണമെന്നു താല്പൎയ്യം.

൧൧൩

(൩൮) ഗണനം മദ്ധ്യാഹ്നമാസീയ ചെൽ തസ്യാന്തെ ചരമുക്തമ്യൎക് ച സകലം തൽകാലസൂൎയ്യോത്ഭവമിതി- പുനഃ ഗണനാം മദ്ധ്യാഹ്നമാ

ജീയതെൽ, തസ്യാന്തെ തൽക്കാലസൂൎയ്യോത്ഭവം ചരം സകലം ഉക്തദിക്ക ഇത്യന്വയഃ. കസ്മാദിതി ശേഷഃ.

ആദ്യാ തന്നെ അഹം ഷ്ഠിത്രയുണ്ടെന്നു ക്ലിപ്തപ്പെട്ടതി, ഗണിക്കുന്നതു തന്നെ (മദ്ധ്യമം ഉണ്ടാക്കുന്നതു തന്നെ) മദ്ധ്യാഹ്നത്തിന്റെ അവസാനത്തിങ്കലാണെങ്കിൽ, അവിടെ അഹൎമ്മാനത്തിന്നു തൽകാലസൂൎയ്യനിൽ നിന്നു ഉണ്ടാക്കിയ ചരം മുഴുവനും സംസ്കരിക്കണം, അതിന്റെ ദിക്കും ഉദയത്തിന്നുള്ള ദിക്കാണെന്നു അറിയുകയും വേണം.

൧൧൪

അല്പചാപത്തെ അല്പജ്യാവാക്കുവാൻ പറയുന്നു.

(ദിവ്യ) യച്ചാപമൌൎവ്യാ സമമല്പചാപം തത്സംഖ്യകാദി വ്വികലാദിശൂന്യം. ജീവാ ഭവേദിതി- അല്പചാപം യച്ചാപമൌൎവ്യാ സമം തത്സംഖ്യകാഭിഃ വികലാഭിഃ ഊനാ ജീവാ ഭവേൽ ഇത്യന്വയഃ.

ഏതു അല്പചാപത്തേയാണൊ അല്പജ്യാവാക്കേണ്ടതു ആ അല്പചാപം, "ഗ്രദ്ധമെനകാ" എന്നു തുടങ്ങിയുള്ള ചാപജ്യാവു * കളിൽ ഏതാമത്തേതിനോടു സമമായിട്ടാണ് (അധികം അടുത്തിട്ടാണ്) വരുന്നതു അത്ര സംഖ്യ അല്പ[illegible]ചാപത്തിന്റെ വിലിയിൽ നിന്നു കളയണം: എന്നാൽ ആ ചാപം അല്പജ്യാവ് ആയി വരും.

൧൧൫

അല്പജ്യാവിനെ അല്പചാപമാക്കുവാൻ പറയുന്നു.

(ദിവ്യ) തദ്വികലാഭി രാഢ്യാ തഥാല്പജീവാ ഭവേദിഹ ചാപം ഇതി- അല്പജീവാ തഥാ തദ്വികലാഭിഃ ആഢ്യാ ഇഹ ചാപം ഭവേത് ഇത്യന്വയഃ

അല്പജ്യാവിങ്കൽ, മേൽപറഞ്ഞപ്രകാരമുള്ള വിലികൾ അതിന്റെ (അല്പജ്യാവിന്റെ) വിലിയിൽ കൂട്ടിയാൽ അതു

* ചാപജ്യാവ് ൨൭-ാം ധാരയിൽ പറഞ്ഞിട്ടുണ്ടു.

(അല്പജ്യാവ്) അല്പചാപവുമായി വരും — ഒന്നുകൂടി വ്യക്തമാക്കാം. മേൽപറഞ്ഞതായ സ്ഫുടങ്ങളിലെ മഹാജ്യാവിനെ "നന്ദ" നെക്കൊണ്ടു ഹരിച്ചു കിട്ടിയ ഫലം അല്പജീവയാകുന്നു. അതിനെ ചാപിക്കുകയാണു വേണ്ടതു്. അതിന്നു ഇരട്ടവിൽ പറഞ്ഞ പ്രകാരമാണു വേണ്ടതു്. നന്ദനെക്കൊണ്ടു ഹരിച്ചു കിട്ടിയ ഇലിവിലികളെ രണ്ടേടത്തുവെച്ചു്, ഒന്നിൽനിന്നു "ശ്രദ്ധാമേനക" എന്നു തുടങ്ങിയുള്ള ജ്യാവുകളിൽ എത്ര ജ്യാവു പോകുമെന്നു നോക്കി, അത്ര വിലികൾ മറേറതിൻെറ വിലിയിൽനിന്നു കളയണം. എന്നാലതു അല്പചാപമായി വരുമെന്നു സാരം.

## ൧൬൭

### ഇഷ്ടദേശത്തു സംക്രമത്തെ സ്ഫുടിപ്പാൻ പറയുന്നു.

(൫൯) ലോകാദിവാക്യേഷു യുതധ്രുവേഷു "നയ" ഘ്നദോർജ്യാചരദേശജാസൂൻ. ഖൂർവ്വക്ഷരാദ്യം വിപരീതമേവം ക്രമാദ്രവേഃ സംക്രമണസ്ഫുടാപ്ത്യൈ. ഇതി-രവേഃ സംക്രമണസ്ഫുടാപ്ത്യൈ "നയ" ഘ്നദോർജ്യാചരദേശജാസൂൻ ക്രമാൽ ഖൂർവ്വക്ഷരാദ്യം എവം വിപരീതം യുതധ്രുവേഷു "ലോകാ" ദിവാക്യേഷു ഇത്യന്വയഃ കുര്യാൽ ഇതി ശേഷഃ:

ലൊകാനാംലക്ഷ്മനാഗ്രൊ എന്നു തുടങ്ങിയുള്ള സംക്രമവാക്യങ്ങളിൽ * ഇഷ്ടമാസത്തിലെ വാക്യം വെച്ചു്, അതിൽ അതാതു കൊല്ലത്തേക്കുള്ള സംക്രമധ്രുവം (1) കൂട്ടി ഒരേടത്തു വെയ്ക്കുക: പിന്നെ സംക്രമസമയത്തേക്കുള്ള സൂര്യമദ്ധ്യമവാക്യങ്ങളിൽ (2) ഇഷ്ടമാസത്തിലെ വാക്യത്തിൽ നിന്നു ഭുജാജ്യാവും, തത്സമയത്തെ സൂര്യസ്ഫുടത്തിൽ പരഹിതായനചലനം

* സംക്രമവാക്യങ്ങൾ ൨൪൭-ാം പാറ നോക്കുക.

1 സംക്രമധ്രുവം വരുത്തുവാൻ ൨൫-ാം പാറയിൽ ചേർത്തിട്ടുണ്ട്.

2 സംക്രമ സമയത്തെ സൂര്യമദ്ധ്യമങ്ങൾ ൨൪൪-ാം പാറയിലാകുന്നു.

സംസ്കരിച്ച്, അതിൽ നിന്നു സ്വദേശത്തുള്ള ചരജ്യാവും കൊണ്ട അത്തം, അതാതു ദിക്കിലേക്കുള്ള ദേശാന്തര പ്രാണനും ഇവ മൂന്നും ഋണധനംപോലെ തമ്മിൽ കൂട്ടുകയൊ അന്തരിക്കുകയൊ ചെയ്യുക: കേരളം ലങ്കയിൽ നിന്നു പടിഞ്ഞാട്ടു നിൽക്കയിട്ടാകയാൽ കേരളത്തിൽ ഒക്കയും ദേശാന്തരപ്രാണൻ എപ്പോഴും ധനമാകുന്നു. ചരം ഉദയത്തിന്റെ ദിക്കനുസരിച്ചും സംസ്കരിച്ചാൽ മതി: ഭുജാജ്യാവ് ചരം ദേശാന്തര പ്രാണൻ ഇവകൾ തമ്മിൽ കൂട്ടുകയൊ അന്തരിക്കയൊ ചെയ്ത ആ സംഖ്യയെ ൧൦-ൽ പെരുക്കി ൩൦-ൽ കയററി, ധ്രുവം കൂട്ടിവെച്ച സംക്രമവാക്യത്തിൽ ഗുൎവ്വക്ഷരം (ചുവട്ടിലെ സ്ഥാനം) ആദിയായി സംസ്കരിക്കണം. പെരുക്കിക്കയററിയതിന്റെ ചുവട്ടിലെ സ്ഥാനം സംക്രമധ്രുവം കൂട്ടിവെച്ചതിന്റെ ചുവട്ടിലെ സ്ഥാനത്തു വരുമാറു സംസ്കരിക്കന്നതു ദിക്കിന്നു വിപരീതമായിട്ടു വേണം താനും. ഭുജാചരദേശാന്തരങ്ങളിൽ ഒടുവിൽ ബാക്കിയായതു ഋണമായിട്ടാണ വന്നതെങ്കിൽ സംസ്കാരം ധനമായിട്ടും, ധനമായിട്ടാണെങ്കിൽ ഋണമായിട്ടുമാണ വേണ്ടതെന്നത്ഥം.

൧൧൭

രാത്രിമാനം വരുത്തുവാൻ പറയുന്നു.

(൩൦) കൃതായനാക്കസ്യ ചരത്രിഭാഗം "നതൈഃ" സമാരോപ്യ "നഗെ" യഥൊക്തം. കയ്യാൽ തദാ സിദ്ധ്യതി രാത്രിമാനമിതി- കൃതായനാക്കസ്യ ചരത്രിഭാഗം "നതൈഃ" സമാരൊപ്യ "നഗെ" യഥൊക്തം കൃയ്യാൽ, തദാ രാത്രിമാനം സിദ്ധ്യതീത്യന്വയഃ.

സൂൎയ്യസ്ഫുടം വെച്ച് അതിൽ ദിക്കിലെ അയനചലനം (൩൭) സംസ്കരിച്ച, സ്വദേശത്തെക്കുള്ള ചരജ്യാവു കൊണ്ടു, അതിനെ മൂന്നിൽ ഹരിച്ച കിട്ടിയ (വിനാഴിക) ഫലത്തെ ൩൦-ൽ കയററുക: അതിന്റെ മുകളിലെ സ്ഥാനം നാ

ഴികയും, ചുവട്ടിലേതു വിനാഴികയു മാകുന്നു. രാപ്പകലി ന്റെ സാമാന്യ നാഴികയായ ൬൦ എന്ന തുക വെച്ച്, മേൽപറഞ്ഞ ചരജ്യാത്രിഭാഗത്തെ ൬൦-ൽ കയററിയതിന്റെ മുകളിലെ സ്ഥാനമായ നാഴിക ൬൦-ൽ വരുമാറു ദിക്കിന്നു തക്കവണ്ണം അതിൽ സംസ്കരിക്കണം. എന്നാൽ അതു അന്നത്തെ രാത്രിനാഴികവിനാഴികകളാകുമെന്നറിയണം.

### ൧൦൮

ദിനമാനം വരുത്തുവാൻ പറയുന്നു.

(൬൦) വ്യസ്തം ച കൃത്വാൽ ദിനമാനസിദ്ധ്യൈ ഇതി- "നഗൈഃ" ഇതി അത്രാപ്യനുവൎത്തതെ- ദിനമാനസിദ്ധ്യൈ "നഗൈ" വ്യസ്തം കൃത്വാൽ ച ഇത്യന്വയഃ.

മേൽപറഞ്ഞ ചരജ്യാവു തന്നെ ദിക്കിന്നു വിപരീതമായി ൬൦ എന്ന തുകയിൽ സംസ്കരിച്ചാൽ അതു അന്നത്തെ ദിനമാനവുമായി വരും.

### ൧൦൯

ഉദയാൽ പൂൎവ്വാപരനാഴികകളെ വരുത്തുവാൻ പറയുന്നു.

(൬൧) തൽകാലഭാനോ ൎഭഗതൈഷ്യഭാഗാ സ്തദ്രാശിനാഡീഗുണിതാ ദ്വിനിഘ്നാഃ- പൂൎവ്വാപരാ സ്യുരുദയാൽ വിനാഡ്യോ ഭവന്തീതി- തൽകാലഭാനോഃ തദ്രാശിനാഡീഗുണിതാഃ ദ്വിനിഘ്നാഃ ഭഗതൈഷ്യഭാഗാഃ രവ്യുദയാൽ പൂൎവ്വാപരാഃ വിനാഡ്യഃ ഭവന്തി ഇത്യന്വയഃ

അഭീഷ്ട സമയത്തേക്കുള്ള സൂൎയ്യസ്ഫുടം വെച്ച്, അതിന്റെ രാശി കളഞ്ഞു കണ്ടു വെച്ച്, ഒന്നിന്റെ തിയ്യതി ൬൦-ൽ ഏററി ഇലികളും അതിൽ കൂട്ടുക: പിന്നെ ആ മാസത്തിലെ സപാദദേശത്തേക്കുള്ള രാശിമാനനാഴികയും (൨൩൧) ൬൦-ൽ ഏററി വിനാഴികയാക്കി, അവ തമ്മിൽ പെരുക്കി

ഏരട്ടിക്കകയും ചെയ്യു. എന്നാലതു ഗുർവ്വക്ഷരത്തിൻേറയും ചുവട്ടിലെ ഷഷ്ട്യംശമാകുന്നു. അതിനെ രണ്ടു തവണ ൬൦—ൽ കയറ്റിയാൽ വിനാഴികയായി വരും. ചുവട്ടിലെ സ്ഥാനങ്ങൾ രണ്ടും അധോധിക്യം കൂട്ടി കളയാം. ഇതു ഉദയാൽപൂർവ്വമുള്ള വിനാഴികയാകുന്നു. സൂൎയ്യസ്ഫുടത്തിലെ രാശി കഴിഞ്ഞു ബാക്കിയുള്ള തിയ്യതിയും ഇലിയും ഒരു രാശി (൩൦—നു) തികയാൻ ഏത്ര വേണമൊ ആ തിയ്യതി ഇലികളേയും മേൽപ്രകാരം തന്നെ രാശിപ്രമാണം കൊണ്ടു പെരുക്കുക മുതലായ ക്രിയ ചെയ്താൽ പരമുള്ള വിനാഴികകളും കിട്ടുകയും ചെയ്യും.

## ൧൨൦

### അസ്തമനാൽ പൂൎവ്വാപരങ്ങളെ വരുത്തുവാൻ പറയുന്നു.

(൩൧) ഷഡംശോദയാദ്യവൈ സ്യഥാസ്യാദിതി- പൂൎവ്വാപരാ വിനാഡ്യോ ഭവന്തീതി ശേഷഃ- ഷഡംശോദയാദ്യവൈഃ തഥാ അസ്താൻ പൂൎവ്വാപരാഃ വിനാഡ്യഃ ഭവന്തീത്യന്വയഃ

അസ്തമയാൽ പൂൎവ്വാപരങ്ങളാണു ഉണ്ടാക്കേണ്ടതെങ്കിൽ തൽകാലസൂൎയ്യനിൽ ൬ രാശി കൂട്ടുകയും വേണം. ഉദയാൽ പൂൎവ്വാപരങ്ങൾ ഉണ്ടാക്കുവാൻ പെരുക്കിയ രാശിമാനത്തിന്റെ ഏഴാമത്തെ രാശിമാനംകൊണ്ടാണു പെരുക്കേണ്ടതെന്നു താൽപൎയ്യം.

## ൧൨൧

### രാശിഗതാ വരുത്തുവാൻ പറയുന്നു.

(൩൨) വിനാഡികാ സ്യാഃ ഖലു "നിതി"ഭക്താ സ്യുരീയപൂൎവ്വാപരരാശിമാനൈഃ. അഭീഷ്ടകാലാവധികൈഃ സമേതാ ഗമ്യാ ഗതാ വാ ഘടികാ ഭവന്തീതി- അഭീഷ്ടകാലാവധികൈഃ തദീയപൂൎവ്വാപരരാശിമാനൈഃ സമേതാഃ "നിതി"ഭക്താ സ്യാ വിനാഡികാ ഗമ്യാ ഗതാവാ ഘടികാ ഭവന്തി ഖലു ഇത്യന്വയഃ

മുൻപറഞ്ഞ ഉദയാൽ പൂൎവ്വാപരവിനാഴികകളെ നാൽ കയററിയാൽ അതിന്റെ മുകളിലെ സ്ഥാനം പൂൎവ്വാപരനാഴികയും, ചുവട്ടിലേതു വിനാഴികയുമായി വരും. അഭീഷ്ടസമയത്തെക്കുള്ള സൂൎയ്യസ്ഫുടം കണ്ടു വെക്കാൻ പറഞ്ഞിട്ടുണ്ടല്ലൊ. അതിനോടു സമമാകുന്നതു വരെ ഈ പൂൎവ്വാപരങ്ങളിൽ രാശിമാനങ്ങൾ കൂട്ടണം. ഏതു രാശിമാനം കൊണ്ടാണൊ പെരുക്കിയതു അതിന്റെ ചുവട്ടിലെക്കം മുകളിലെക്കമുള്ള രാശിമാനങ്ങളാണ് കൂട്ടേണ്ടതു്. ഉദയാൽപൂൎവ്വമാണ് ഉണ്ടാക്കിയിരിക്കുന്നതെങ്കിൽ പെരുക്കിയതിന്റെ ചോടെയുള്ള രാശിമാനങ്ങളേയും, ഉദയാൽപരമാണെങ്കിൽ പെരുക്കിയതിന്റെ മുകളിലേക്കുള്ള രാശിമാനങ്ങളേയുമാണ് കൂട്ടേണ്ടതു. ഒടുവിൽ കൂട്ടിയ രാശി ഏതാണൊ അതാണ് ലഗ്നം. ഉദയാൽപൂൎവ്വത്തിൽ നിന്നു പൂൎവ്വരാശികളേയാണ് കൂട്ടിയതെങ്കിൽ, ഒടുവിൽ കൂട്ടിയ രാശിയിൽ നിന്നു സൂൎയ്യസ്ഫുടത്തോടു സമമാകുവാൻ എത്ര നാഴിക വിനാഴികകൾ വേണ്ടി വന്നുവൊ അതു ആ രാശിയിൽ ചെല്ലുവാനുള്ള നാഴിക വിനാഴികകളാകുന്നു. ആ രാശിമാനം വെച്ച് ഈ പറഞ്ഞ നാഴിക വിനാഴികകളെ അതിൽ നിന്നു കളഞ്ഞാൽ ബാക്കി രാശിഗതമായി വരികയും ചെയ്യും. മേലിൽ ക്രിയ രാശിഗതംകൊണ്ടാകയാൽ അതു പ്രകാരം രാശിഗതമാക്കി വെക്കുകയും വേണം. ഉദയാൽപരത്തിൽ നിന്നു മേല്പട്ടുള്ള രാശിമാനങ്ങളെ കൂട്ടി സമമാക്കുകയാണ് ചെയ്തതെങ്കിൽ, ഒടുവിൽ കൂട്ടിയ രാശിമാനത്തിൽ നിന്നു സൂൎയ്യസ്ഫുടത്തോടു സമമാകുവാൻ വേണ്ടി വന്ന നാഴിക വിനാഴികകൾ രാശിഗതങ്ങളുമാകുന്നു.

## ൧൨൨

ലഗ്നസ്ഫുടം വരുത്തുവാൻ പറയു

(൬൨) രാശൌ തു യാതാം വിഘടിം നിഹത്യ "നാഗൈ", "നതൈ" ശ്ച സ്വവിനാഡികാപ്തൂഃ. ഭാഗാഃ കലാ ശ്ച ക്രമശോത്ര യോജ്യാഃ സ്വപൂർവ്വഭാന്തെ ഖലു ലഗ്നസിദ്ധ്യൈ ഇതി- അത്ര രാശൌ ഗതാം വിഘടിം തു ക്രമശഃ "നാഗൈഃ" "നതൈഃ" ച നിഹത്യ സ്വവിനാഡികാപ്തൂ ഭാഗാഃ കലാ ശ്ച ലഗ്നസിദ്ധ്യൈ സ്വപൂർവ്വഭാന്തെ യോജ്യാഃ ഖലു ഇത്യന്വയഃ.

മേൽപ്രകാരം ഉണ്ടാക്കിയ രാശിഗതനാഴികകളെ ൬൦-ൽ ഏററി വിനാഴികകളും അതിൽ കൂട്ടി, ക്രമേണ "നാഗം" എന്ന ൩൦ കൊണ്ടും, "നതം" എന്ന ൬൦ കൊണ്ടും പെരുക്കി, ആ രാശിമാനവിനാഴികകൊണ്ടു ഹരിക്കണം: എന്നാലതു വിലിയാകുന്നു. വിലിക്കു ആകാംക്ഷയില്ലാത്തതിനാൽ അതിനെ ൬൦-ൽ കയററി ചുവട്ടിലെ സ്ഥാനം അർദ്ധാധിക്യം കൂട്ടിക്കളയാം. ഒരിക്കൽ കൂടി ൬൦-ൽ കയററിയാൽ മുകളിലെ സ്ഥാനം തിയ്യതിയും, ചുവട്ടിലെ സ്ഥാനം ഇലിയുമായിവരും. ഈ ലഗ്നം ഏതു രാശിയാണൊ അതിൻെറ ചോടെയുള്ള രാശികൾ മുഴുവനും ഈ തിയ്യതിയുടെ മുകളിൽ രാശിസ്ഥാനത്തു കൂട്ടുകയും വേണം. എന്നാൽ അതു ലഗ്നസ്ഫുടമാകുന്നു.

## ൮൨

ലഗ്നാദിത്യന്മാരെക്കൊണ്ടു ദിനഗതം അറിയാൻ പറയുന്നു.

(൬൩) കൃതായനാഭീഷ്ടവിലഗ്നഭാന്വോഃ കൃത്വാ ചരം പ്രാണകലാന്തരം ച. ലഗ്നാൽ ത്യജേൽ ഭാനുമിതി— കൃതായനാഭീഷ്ടവിലഗ്നഭാന്വോഃ ചരം പ്രാണകലാന്തരം ച കൃത്വാ ഭാനും ലഗ്നാൽ ത്യജേ ദിത്യന്വയഃ.

മേൽപ്രകാരം ഉണ്ടാക്കിയ ലഗ്നസ്ഫുടത്തിലും തൽക്കാലസൂര്യസ്ഫുടത്തിലും അയനചലനം സംസ്കരിച്ചു കണ്ടുവെച്ച്, രണ്ടിൽ നിന്നും ചരജ്യാവും പ്രാണകലാന്തരജ്യാവും കൊണ്ടു അതാതിൽ തന്നെ സംസ്കരിക്കണം. പിന്നെ ആ ലഗ്നത്തിൽ നിന്നു ആ സൂര്യനെ കളയുകയും വേണം.

൱൪

(൯൪) അമുഷ്യ ശിഷ്ടസ്യാംശാ "നയ" ഘ്നാ ദ്യുഗതാ വിനാഡ്യ ഇതി— "നയ" ഘ്നാ അമുഷ്യ ശിഷ്ടസ്യ അംശാഃ ദ്യുഗതാ വിനാഡ്യ ഇത്യന്വയഃ— ഭവന്തീതി ശേഷഃ.

ഇങ്ങിനെ സൂൎയ്യസ്ഫുടത്തെ കളഞ്ഞിരിക്കുന്ന ലഗ്നത്തിലെ ബാക്കിയുള്ള തിയ്യതി ഇലികളെ "നയ" എന്ന ൱൦-ൽ പെരുക്കി ചുവട്ടിലെ സ്ഥാനം ൬൦-ൽ കയററിയാൽ മുകളിലെ സ്ഥാനം ദിനഗതവിനാഴികകളായി വരും. ചുവട്ടിലെ സ്ഥാനം അദ്ധ്യാധിക്യം കൂട്ടി കളയാം. ഈ വിനാഴികകളെ നാലും, ൬൦ലും കയററിയാൽ നാഴികയും ദിവസവും കിട്ടുകയും ചെയ്യും.

൱൫

ലഗ്നാദിത്യന്മാരെക്കൊണ്ടു രാത്രിഗതം വരുത്തുവാൻ പറയുന്നു.

(൯൫) വിലഗ്നഷൾഭോനചിതഭാസ്കരാഭ്യാ മെവം നയെ ദ്രാത്രിഗതാ വിനാഡീ രിതി— വിലഗ്നഷൾഭോനചിതഭാസ്കരാഭ്യാം എവം രാത്രിഗതാ വിനാഡിഃ നയെ ദിത്യന്വയഃ.

സൂൎയ്യസ്ഫുടത്തിൽ ൬ രാശി കൂട്ടിയിട്ട് മേൽപ്രകാരം തന്നെ ക്രിയ ചെയ്താൽ രാത്രിഗതനാഴികവിനാഴികകളേയും വരുത്താമെന്നൎത്ഥം.

൱൬

ഇനി രണ്ടു ലഗ്നങ്ങൾ തമ്മിലുള്ള അന്തരത്തെ വരുത്തുവാൻ പറയുന്നു.

(൯൬) അഭീഷ്ടലഗ്നദ്വിതയെന സാദ്ധ്യാ സ്തദന്തരാളൊപഗതാ വിനാഡ്യ ഇതി— എവ മിത്യത്രാപ്യനുവൎത്തതെ— എവം അഭീഷ്ടലഗ്നദ്വിതയെന തദന്തരാളൊപഗതാ വിനാഡ്യഃ സാദ്ധ്യാ ഇത്യന്വയഃ.

മേൽപറഞ്ഞപ്രകാരം തന്നെ ലഗ്നസ്ഫുടങ്ങൾ തമ്മിലും

അയനചലനം സംസ്കരിക്കുക മുതലായ ക്രിയ ചെയ്താൽ ആ ലഗ്നങ്ങൾ തമ്മിലുള്ള അന്തരവും കിട്ടുന്നതാണെന്നു താല്പര്യം

സ്ഫുടക്രിയാബന്ധം കഴിഞ്ഞു.

## ൯. ലാടവൈധൃതബന്ധം.

### ഫലം

ലാടവൈധൃതങ്ങൾ ഏതു നാളിന്മേലായിരിക്കുമെന്നു ഊഹിപ്പാൻ പറയുന്നു.

(൩൩) ഗോളാന്തേ ദ്വിഗുണായനാംശരഹിതേ പ്രായോ വ്യതീപാതഭമിതി—ദ്വിഗുണായനാംശരഹിതേ ഗോളാന്തേ പ്രായഃ വ്യതീപാതഭമിത്യന്വയഃ. സ്പഷ്ടമിതി ശേഷഃ.

ആറു രാശിയും പന്ത്രണ്ടു രാശിയുമാണു 'ഗോളാന്തം' എന്നു പറയുന്നതു്. വേണ്ടുന്ന മാസത്തിലെ മാസാദ്യമായ ഒന്നാംനു സൂര്യന്റെ ഉദയത്തിങ്കലേക്കു ആദിത്യസ്ഫുടം മുണ്ടാക്കി, അതിൽ രണ്ടു വട്ടം പരഹിതായനചലനം * സംസ്കരിച്ചു, അതിനെ ആറു രാശിയിൽ നിന്നും പന്ത്രണ്ടുരാശിയിൽ നിന്നും വാങ്ങുക; ശേഷം കണ്ടാൽ നിൽക്കുന്ന നാളുകളിന്മേലാണു മിക്കവാറും ലാടവൈധൃതദോഷങ്ങൾ ഉണ്ടാവുക. ആറു രാശിയിൽ നിന്നു വാങ്ങിയിട്ടുള്ളതു ലാടവും, പന്ത്രണ്ടു രാശിയിൽ നിന്നു വാങ്ങിയതു വൈധൃതവുമാകുന്നു. ഇത്ര മാത്രമേ ലാടത്തിന്നും വൈധൃതത്തിന്നും തമ്മിൽ വ്യത്യാസമുള്ളൂ. മററു സകല ക്രിയകളും ഒരുപോലെയാകുന്നു.

* അയനചലനം ൫൦-ാം പാരയിലാണു് പറഞ്ഞിരിക്കുന്നതു്.

## ൧൨൮

ഇനി ക്രിയ പറയുന്നു.

(൩൩) തസ്യാന്തെ പുന രക്ചന്ദ്രഫണിനൊ നിതൈപഷു കൃതാായനം നീതാ 'ഗാനാ' 'സൂതാ' ദികൌ ഫണിദളൽ, കയ്യൗൽ സ്സൈതാ'ദിം വിധാവിതി- പുനഃ തസ്യാന്തെ അക്ചന്ദ്രഫണനൊ റീതാ, എന്തു അയനം കൃതാ, ഫണിദളാൽ 'ഗാന' 'സൂതാ' ദികൌ നീതാ, സൂതാദിം വിധൌ കയ്യാദിത്യനായഃ

പിന്നെ ഇപ്രകാരം ഉതഹിച്ച നാളിന്റെ ഒടുക്കത്തേയ്ക്കു പരഹിതത്തിൽ ആദിത്യന്റെയും ചന്ദ്രന്റേയും രാഹുവിന്റേയും സ്ഫുടം ഉണ്ടാക്കി മൂന്നിലും പരഹിതായനചലനം * സംസ്കരിയ്ക്കുന്നം. അവിടെ പഞ്ചബോധങ്ങളിൽ ലാടവൈധൃതങ്ങൾ കണ്ണുകൊണ്ടു കാണുവാൻ സാദ്ധ്യമല്ലാത്തതിനാൽ പരഹിതംകൊണ്ടുതന്നെ ഗണിച്ചുവരുന്നു. മററുനാലു കൂട്ടവും ചാക്ഷുഷപ്രത്യക്ഷവിഷയ മാകയാൽ ദൃക്കുകൊണ്ടുമാണു ഗണിച്ചുവരുന്നതു് – പിന്നെ സായനരാഹുവിനെ വെച്ചു തുലാമേഷാദി നോക്കി അദ്ധിച്ച് അതിൽനിന്നു 'ഗാനാ' ദിജ്യാവും (1) 'സൂതാ' ദിജ്യാവും (2) കൊണ്ടു്, 'ഗാനാ' ദിജ്യാവ് ഒരേടത്തു വെച്ച് 'സൂതാ' ദിജ്യാവ് ൩൦–ൽ കയററി ചന്ദ്രനിൽ സംസ്കരിക്കണം': സംസ്കരിയ്ക്കുന്നതു, സായനരാഹു തുലാദിയാണെങ്കിൽ ധനമായും, മെഷാദിയാണെങ്കിൽ ഋണമായും വേണ്ടതുമാണു. ഈ 'സൂതാ'ദിജ്യാവിനു "വിക്ഷേപചലനം" എന്നു പേർ. ഇവിടെ 'സൂതാ'ദിജ്യാവിനെ തുലാമേഷാദി നോക്കേണ്ടതു രാഹുവിനെ അദ്ധിയ്ക്കുന്നതിന്നു മുമ്പെയാകുന്നു. അല്ലെങ്കിൽ എപ്പോഴും മെഷാദിയായിട്ടെ വരികയുള്ളുവല്ലൊ.

---

* അയനചലനം ൫൫–ാം പാര നോക്കുക.

1 'ഗാനാ'ദിജ്യാവ ൨൭൩–ാം പാരയിൽ കാണാം.

2 'സൂതാ'ദിജ്യാവ് ൨൭൭–ാം പാരയിലാണു ചേർത്തിരിക്കുന്നതു്.

## ൫൨൯

(൩൩) അർക്കേന്ദ്വോ വിപദൈ തദാ യദി തയോഃ കാഷ്ഠ്യൈ ഭുജാപക്രമാ വതി- തദാ അർക്കേന്ദ്വോ വിപദൈ യദി തയോഃ ഭുജാപക്രമൌ കാഷ്ഠാ വിത്യന്വയഃ.

വിക്ഷേപചലനം സംസ്കരിച്ചിരിക്കുന്ന സായനചന്ദ്രനും തൽക്കാലസായനാദിത്യനും അപ്പോൾ പദം ഒന്നല്ലെങ്കിൽ പാടവൈധൃതലക്ഷണമുണ്ടെന്നും, പദം ഒന്നാണെങ്കിൽ ലക്ഷണമില്ലെന്നും അറിക. പദം ഒന്നായി വരുമ്പോഴത്തെ ക്രിയ ൧൨൫-ാം പാരമുതൽക്കു പറയുന്നതാണു. പദം ഒന്നല്ലെങ്കിൽ ആദിത്യനും ചന്ദ്രനും ഭുജക്കു 'അപക്രമജ്യാവ്'[*] വരുത്തണം. അപക്രമം എന്നും, 'ക്രാന്തി' എന്നും, 'അപമ'മെന്നും പറയുന്നതു ഒന്നിനെത്തന്നെയാകുന്നു. അതു "യുദ്ധേശ", "രാജന്യ" എന്നു തുടങ്ങി "ദൃഢാലയ" എന്നു അവസാനിക്കുന്ന ജ്യാവാകുന്നു. ഈ ജ്യാവ് ൧൯൦-ാം പാരയിൽ പറയുന്നതാകുന്നു.

## ൫൩൦

ഇവിടെ ചന്ദ്രൻെറ അപക്രമത്തിന്നു മാത്രം ഒരു സംസ്കാരവുംകൂടി യുള്ളതിനെ പറയുന്നു.

(൩൪) 'ഗാനാ'ദ്യൂനിത "കുംഭതൊയ" ഘ്നിതൊ, "ദൃഢാലയാ" പ്തഃ സ്ഫുടഃ സ്യാ ദിന്ദോ രപമ ഇതി- ഇന്ദോഃ അപമഃ 'ഗാനാ'ദ്യൂനിത "കുംഭതൊയ" ഘ്നിതഃ "ദൃഢാലയാ" പ്തഃ സ്ഫുടഃ സ്യാൽ ഇത്യന്വയഃ.

"കുംഭതൊയം" എന്ന ൫൩൪ നിലത്തിൽ വെച്ചു, അതിൽനിന്നു മുമ്പ് വെച്ചിരിക്കുന്ന 'ഗാനാ'ദിജ്യാവു വാങ്ങിയാൽ ശേഷം ചന്ദ്രൻെറ പരമക്രാന്തിയാകുന്നു. 'ഗാനാ'ദിജ്യാവ് തുലാദിയായാലും, മേഷാദിയായാലും "കുംഭതോയ"നിൽ

* ക്രാന്തിജ്യാ ൧൭൪-ാം പാരയിൽ കാണാം.

നിൽനിന്നു കളയുകതന്നെയാണു വേണ്ടതു. പിന്നെ ചന്ദ്ര ന്റെ മേൽപറഞ്ഞ പരമക്രാന്തികൊണ്ടു ചന്ദ്രന്റെ ക്രാന്തി ജ്യാവിനെ പെരുക്കി, "ഭൃശ്യാലയ" എന്ന സംഖ്യ കൊണ്ടു ഹരിച്ചാൽ ഉണ്ടാകുന്ന ഫലം ചന്ദ്രന്റെ സ്ഫുടക്രാന്തിയായി വരു ന്നതാകുന്നു.

## ൧൩൫

(൩൭) തയോ രപമയോഃ സാമ്യേ വ്യതീപാതക ഇതി— ക്രമേണാ ന്വയഃ. സ്യാദിതി അത്രാപ്യനുവർത്തതേ.

ഇപ്രകാരം ഉണ്ടാക്കിയ ചന്ദ്രക്രാന്തിജ്യാവും, സൂൎയ്യക്രാന്തി ജ്യാവും അപ്പോൾ സമമായിട്ടു തന്നെ വന്നു വെങ്കിൽ ഉദ്ദേശി ച്ച നാളിന്റെ അവസാനത്തിൽ തന്നെ ലാടവൈധൃതദോ ഷത്തിന്റെ മദ്ധ്യവുമാകുന്നു.

## ൧൩൬

സൂൎയ്യചന്ദ്രന്മാരുടെ മേൽപറഞ്ഞ ക്രാന്തിജ്യാവുകൾ സമമല്ലാതെ വന്നാലത്തെ ക്രിയയാണു ഇനി പറയുന്നതു്.

(൩൭) തദ്ഭേദേ സതി ബിംബയോഗദളതഃ സ്വല്പേപി ദോഷോ ഭവേദിതി—തദ്ഭേദേ ബിംബയോഗദളതഃ സ്വല്പേ സത്യപി ദോഷഃ ഭ വെൽ ഇത്യന്വയഃ.

ഈ ക്രാന്തികൾ തമ്മിൽ അന്തരിച്ചാൽ വരുന്ന അന്ത രത്തിന്റെ ഇലികൾ, ആദിത്യചന്ദ്രന്മാരുടെ തൽക്കാലത്തെ ക്കുണ്ടാക്കിയ ബിംബങ്ങൾ തമ്മിൽ കൂട്ടി അർദ്ധിച്ചാലുണ്ടാകുന്ന ഇലികളെക്കാളും കുറയുമെങ്കിൽ, അപ്പോഴും ഉദ്ദേശിച്ച നാളി ന്നും അതിന്റെ മേലെ നാളിന്നും ദോഷമുണ്ടു. സൂൎയ്യചന്ദ്ര ന്മാരുടെ ബിംബങ്ങൾ ഉണ്ടാക്കുവാനുള്ള ക്രിയ ൨൨൩-ാം പാരയിൽ പറയുന്നതുമാണു്. എന്നാൽ ബിംബയോഗാ ർദ്ധം മിക്കവാറും ൨൨ ഇലിയോടു അടുത്തുവരുമെന്നും ധരി ക്കുക.

## ൱൩൩

ക്രാന്ത്യന്തരങ്ങൾ സമങ്ങളല്ലാതെ വന്നാൽ ദോഷം (പാതവൈധൃതമദ്ധ്യം) മുകളിലൊ ചുവട്ടിലൊ എന്നറിയാൽ ചൊല്ലുന്നു.

(൩൧) ഭേദെസ്മിന്നധികെ യുഗൌജപദഗെ ദോഷഃ സ ഗമ്യോ ഗത ഇതി— അസ്മിൻ ഭേദെ യുഗൌജപദഗെ അധികെ സതി സ ദോഷഃ ഗമ്യഃ ഗത ഇത്യന്വയഃ. ഭേവേൽ ഇത്യത്രാപി അനുവൎത്തതെ.

ബിംബയോഗാൎദ്ധത്തെക്കാൾ അധികമായിക്കാണുന്ന ക്രാന്ത്യന്തരം യുഗ്മപദത്തിൽ നിൽക്കുന്നതിന്റേതാണെങ്കിൽ ദോഷം മേലിലെന്നും, ഓജപദത്തിൽ നിൽക്കുന്നതിന്റേതാണെങ്കിൽ ദോഷം ചുവട്ടിലെന്നും അറിയുക.

## ൱൩൪

(൩൨) ഭാവ്യാദാ വുഡുനൊന്തതൊ യദി ഗതൊ ദോഷഃ സ തസ്മിൻ ഭവെദിതി— ഉഡുനഃ അന്തെ ഭാവീ അന്തതഃ ഗതഃ യദി സഃ ദോഷഃ തസ്മിൻ ഭവെദിത്യന്വയഃ.

അവിടെ ദോഷം ചുവട്ടിലാണെങ്കിൽ ചന്ദ്രനിൽ നിന്ന ഒരു "നരലോക"വും ആദിത്യനിൽ നിന്ന ഒരു തിയതിയും വാങ്ങി, ആദിത്യനിൽ ഒരു ദിവസത്തേക്കുള്ള യോഗ്യാദിയും സംസ്കരിച്ച്, രാഹുവിനേയും അവിടമ്മാക്കി, മുൻപു പറഞ്ഞതുപോലെ വിക്ഷേപചലനവും ചന്ദ്രപരമക്രാന്തിയും വരുത്തി, വിക്ഷേപചലനത്തിന്നു ഭേദമുള്ളതു ചന്ദ്രനിൽ സംസ്കരിച്ച്, രണ്ടിന്നും ക്രാന്തിജ്യാവു കൊണ്ടു ചന്ദ്രക്രാന്തിയെ സ്ഫുടമാക്കുക: അപ്പോൾ ആ ക്രാന്തികൾ രണ്ടും ഒന്നുവെങ്കിൽ അവിടെ പാതവൈധൃതമദ്ധ്യമാകുന്നു. ഒന്നില്ലെങ്കിൽ (അവ തമ്മിലുള്ള അന്തരം ഉണ്ടെന്നു കണ്ടാൽ) മുകളിലൊ ചുവട്ടിലൊ എന്നു നോക്കുകയും, ചുവട്ടിലാണെങ്കിൽ പിന്നേയും ചുവട്ടിലെക്കു നീക്കി ഇങ്ങിനെ ക്രിയ ചെയ്യുകയും

വേണം. ഇങ്ങിനെ ഒരു നാളിന്റെ ഒടുക്കത്തെയ്ക്ക ക്രിയ ചെയ്യുമ്പോൾ ദോഷം ചുവട്ടിലെന്നും, ആ നാളിന്റെ ആദിയിലെക്ക ക്രിയ ചെയ്യുമ്പോൾ ദോഷം മുകളിലെന്നും വന്നാൽ, ദോഷം ആ നാളിന്മേൻ തന്നെയാണെന്നും അറിയേണ്ടതാകുന്നു ദോഷം മുകളിലാണെങ്കിൽ ചന്ദ്രനിൽ "നരലോക"വും, ആദിത്യനിൽ ഫ-ന-യും കൂട്ടുകയാണ വേണ്ടതെന്നും മാത്രമെ ഭേദമുള്ളു. മറ്റെല്ലാം മുൻപറഞ്ഞതുപോലെ തന്നെയാകുന്നു. പിന്നെ ചന്ദ്രനിൽ "നരലോക"വും സൂര്യനിൽ ന-യും കൂട്ടി മേൽപട്ട നിക്കിയാലും ശരി; വാങ്ങി കിഴപ്പട്ട നിക്കിയാലും ശരി; അപ്പോൾ പദം ഒന്നായി വന്നാൽ, പിന്നെ രണ്ടിന്നും പദം ഒന്നല്ലാതാവുന്നതുവരെ ഇങ്ങിനെ കൂട്ടുകയൊ കുറയ്ക്കുകയൊ ചെയ്തിട്ടുവേണം ക്രിയ ചെയ്യുവാൻ.

൧൩൫

ഇനി പദം ഒന്നായി വന്നാലത്തെ ക്രിയയാണ പറയുന്നതു്.

(൩൨) പാദൈക്യെ തു ഗതഃ പദാദ്യദളഗെ ഭാനൌ സ ഭാവ്യന്യഥേതി—പാദൈക്യെ തു ഭാനൌ പദാദ്യദളഗെ സതി സഃ ഗതഃ, അന്യഥാ ഭാവീ ഇത്യന്വയഃ ഭവതീതി ശേഷഃ.

സൂര്യചന്ദ്രന്മാർ രണ്ടിന്നും പദം ഒന്നായി വരുമ്പോൾ, ആദിത്യൻ പദത്തിന്റെ പൂർവാർദ്ധത്തിൽ (പകുതിയ്ക്ക മുമ്പെ) ആണ നിൽക്കുന്നതെങ്കിൽ ദോഷവും, എവിടെവെച്ചാണൊ പദം ഒന്നായതു് അതിന്റെ, ചുവട്ടിലാണെന്നും, സൂര്യൻ പദത്തിന്റെ ഉത്തരാർദ്ധത്തിലാണെങ്കിൽ ദോഷവും മുകളിലാണെന്നും മനസ്സിലാക്കണം. ഇങ്ങിനെ ദോഷം മുകളിലൊ ചുവട്ടിലൊ എന്നറിഞ്ഞു്, ചന്ദ്രനിൽ "നരലോക"വും സൂര്യനിൽ ന-യും കൂട്ടുകയൊ കുറയ്ക്കുകയൊ ചെയ്തിട്ടും പദം രണ്ടായി വന്നില്ലെങ്കിൽ പദം രണ്ടാവുന്നതുവരെ നിക്കി,

രണ്ടിന്നും ക്രാന്തിജ്യാവുകൾ കൊണ്ടു, മുൻപറഞ്ഞപ്രകാരം ദോഷം ഏതു നാളിന്മേലാണെന്നു അറിയേണ്ടതാകുന്നു.

## ൯൩

ചില കാലങ്ങളിൽ പാതവൈധൃതദോഷം ഒരു നാളിന്മേലും ഇല്ലാതെ വരും. അതറിയാൻ പറയുന്നു.

(൩൨) ദൃഷ്ടഃ സ്വല്പഗ്രഹണായനാന്ത ഇഹ ചെൽ തത്രാപയാനാന്തരെ തൽബിംബൈക്യദളാധികെ സതി തദാ ദൊഷൊ ന തത്സന്നിധൌ—ഇഹ സ്വല്പഗ്രഹണായനാന്തഃ ദൃഷ്ടഃ ചെൽ തത്ര അപയാനാന്തരെ തൽബിംബൈക്യദളാധികെ സതി, തദാ തത്സന്നിധൌ ദൊഷൊ ന ഇത്യന്വയഃ. ഭവെൽ ഇത്യത്രാപി അനുവൎത്തതെ.

"അപയാനം" എന്നു പറയുന്നതും ക്രാന്തിജ്യാവിനെത്തന്നേയാകുന്നു. മൂന്ന രാശിയും ഒൻപതു രാശിയുമാണ് 'അയനാന്തം' എന്നു പറയുന്നതു. ചന്ദ്രനായാലും ആദിത്യനായാലും ശരി; ജ്യാവു ചെറുതായിട്ടുള്ള ഗ്രഹം അയനാന്തത്തിന്റെ ചുവട്ടിലൊ മുകളിലൊ അടുത്തു നിൽക്കുന്നതായാൽ, ആ ഗ്രഹത്തെ അയനാന്തത്തിങ്കലേക്കാക്കി, മറേറ ഗ്രഹത്തേയും തൽസമയത്തേക്കാക്കുകയും, രണ്ടിന്നും ക്രാന്തിജ്യാവുകൾ വരുത്തുകയും വേണം. അപ്പോഴും അയനാന്തത്തിൽ നിൽക്കുന്നതിന്റെ ക്രാന്തി ചെറുതായിട്ടും, ക്രാന്ത്യന്തരം ബിംബയോഗാൎദ്ധത്തിനേക്കാൾ അധികമായും വരുന്ന പക്ഷം ഉദിച്ച നാളിന്റെ അടുത്തും പാതവൈധൃതദോഷമില്ലാവും സ്പൎശമോക്ഷങ്ങളും ഉണ്ടാകുന്നതല്ല. എന്നു വെച്ചാൽ, ൩ രാശിയിൽ നിന്നു സൂൎയ്യനെ വാങ്ങിയിട്ടാണ് ഉദിച്ചതെങ്കിൽ, ഇങ്ങിനെ വന്നാൽ പിന്നെ ൯ രാശിയിൽ നിന്നു സൂൎയ്യനെ വാങ്ങി ഉദിച്ചു കാണുന്നതായ നാളിന്മേലൊ അതിന്നു സമീപത്തെ മാത്രമെ ദോഷം ഉണ്ടാവുകയുള്ളുവെന്നും, ൯ രാശിയിൽ നിന്നു വാങ്ങിയിട്ടാണെങ്കിൽ പിന്നെ ൩ രാശിയിൽ നി

ന്നു വാങ്ങിക്കാണുന്ന നാളിന്മേലൊ അതിന്നു സമീപത്തൊ മാത്രമെ ഉണ്ടാവുകയുള്ളുവെന്നും താല്പര്യം. ചില കാലത്തു പിന്നത്തെ നാളിന്റെസമീപത്തും, ചിലപ്പോൾ പിന്നത്തെ മാസത്തിൽപോലും ദോഷമില്ലാതെ വരും. അതെല്ലാം പ്രത്യേകം ഗണിച്ചു തന്നെ അറിയുകയും വേണം.

## ൩൨൧

ലാടവൈധൃതദോഷമദ്ധ്യം നാളിന്മേൽ ഇത്ര നാഴിക ചെല്ലുമ്പോഴാണെന്നു സൂക്ഷ്മം അറിയാനുള്ള ക്രിയയാണ് ഇനി പറയുന്നതു. അവിടെ ഈ പാരംകൊണ്ട് ഈ ക്രിയക്കു വേണ്ടതായ ഒരു ഹാരകം വരുത്തുവാനാണ് പറയുന്നതു.

(വ്യാ) ഭാദ്യന്താപമഭേദയോർവ്വിപദയോ ര്യോഗോത്ര ഹാര ഇതി— വിപദയോഃ ഭാദ്യന്താപമഭേദയോഃ യോഗഃ അത്ര ഹാര ഇത്യന്വയഃ. ഭവതീതി ശേഷഃ.

ആദിത്യചന്ദ്രന്മാർ പദം ഒന്നല്ലാതെ നിൽക്കുമ്പോൾ മാത്രമെ ദോഷമുള്ളുവല്ലൊ. അങ്ങിനെ വന്ന ദോഷമദ്ധ്യം ഇന്ന നാളിന്മേലെന്നു അറിഞ്ഞാൽ ആ നാളിന്റെ ആദിയിലേക്കു ആദിത്യചന്ദ്രന്മാരെ ഉണ്ടാക്കി രണ്ടിന്നും ക്രാന്തി വരുത്തി തമ്മിലന്തരിച്ചിട്ടുള്ള അന്തരവും; ആ നാളിന്റെ ഒടുക്കത്തേക്കും ആദിത്യചന്ദ്രന്മാരെ ഉണ്ടാക്കി ക്രാന്തികൾ വരുത്തി അവ തമ്മിലന്തരിച്ചു കാണുന്ന അന്തരവും, ഈ രണ്ടു ക്രാന്ത്യന്തരങ്ങളും തമ്മിൽ കൂട്ടണം: എന്നാൽ അതു ഇവിടക്കു ഒരു ഹാരകമാകുന്നു.

## ൩൨൨

(വ്യാ) അമുനാ "നീതാം", "നന്ദം" ഹതാപയാനവിവരാൽ ലബ്ധം തു ദോഷെ ഗതെ. ശോദ്ധ്യം, ഭാവിനി യോജ്യം, മൎക്കശശിനൊഃ സ്യാൽ ക്രാന്തിസാമ്യം തദെതി— "നീതാം" "നന്ദം" ഹതാപയാനവിവരാൽ അമു

നാളഞ്ജം തു ദൊഃഷ്ണഗതെ അക്കാശിനൊഃ ശൊദ്ധ്യം, ഭാവിനിയൊജ്യം, തദാ ക്രാന്തിസാമ്യം സ്യാദിത്യന്വയഃ.

അവിടെ നാളിൻെറ ആദിയിലേക്ക ഉണ്ടാക്കിയ ക്രാന്ത്യന്തരവും, ഒടുവിലേക്കുണ്ടാക്കിയ ക്രാന്ത്യന്തരവും തമ്മിൽ നോക്കുമ്പോൾ ചെറുതിനെ രണ്ടേടത്തു വെച്ചു, അതിൽ ഒന്നിനെ "നീതം" എന്നതുകൊണ്ടും, മറേറതിനെ "ആനന്ദർ" എന്ന വ്യാസം കൊണ്ടും പെരുക്കി, മേൽപറഞ്ഞ ഹാരകം കൊണ്ടു തന്നെ രണ്ടിനേയും ഹരിക്കുക: കിട്ടുന്ന ഫലം ഇലിയാണ്. പിന്നെ "നീതം"കൊണ്ടുണ്ടാക്കിയ ഫലത്തെ ആദിത്യനിലും, മറേറതു ചന്ദ്രനിലും സംസ്കരിക്കുകയും ചെയ്ക. അവിടെ നാളിൻെറ ആദിയിലേക്ക ഉണ്ടാക്കിയ ക്രാന്ത്യന്തരം കൊണ്ടാണ് ഈ ക്രിയ ചെയ്യുന്നതെങ്കിൽ ഫലം കൂട്ടുകയാണ് വേണ്ടതു. അപ്പോൾ ദോഷം മുകളിലാണല്ലൊ ഇരിക്കുന്നതു. ഒടുക്കത്തേക്കുണ്ടാക്കിയ ക്രാന്ത്യന്തരംകൊണ്ടാണെങ്കിൽ, ദോഷം ചുവട്ടിലാകയാൽ ഫലം സൂൎയ്യചന്ദ്രന്മാരിൽ നിന്നു കളയുകയും വേണം. ഇങ്ങിനെ ചെയ്തിട്ടുള്ള തൽകാലസൂൎയ്യചന്ദ്രന്മാരിൽ നിന്നു സംഘട്ടക്രാന്തികൾ വരുത്തിയാൽ രണ്ടു ക്രാന്തികളും തുല്യമായി വരുന്നതാകുന്നു.

## ൬൩൯

മേൽപ്രകാരം ക്രിയ ചെയ്തിട്ടും ക്രാന്തികൾ ഒത്തു വന്നില്ലെങ്കിൽ ചെയ്യേണ്ടതായ ക്രിയ പറയുന്നു.

(൩൯) തൽനൊഃചെൽ പുന രെവമെവ ഗണയെദ്യാവൽ സമത്വം തയൊരിതി — തൽ നൊചെൽ പുനഃ യാവൽ തയൊഃ സമത്വം താവൽ എവമെവ ഗണയെദിത്യന്വയഃ.

ഇപ്രകാരം ക്രിയ ചെയ്തിട്ടും ക്രാന്തികൾക്കു സാമ്യം വന്നില്ലെങ്കിൽ, അപ്പോഴുള്ള ക്രാന്ത്യന്തരത്തേയും രണ്ടേടത്തു വെച്ച് മുൻപറഞ്ഞതുപോലെ "നീതം"കൊണ്ടും പെരുക്കി ഹാരകം

കൊണ്ടു ഹരിച്ച ഫലം സൂൎയ്യചന്ദ്രന്മാരിൽ സംസ്കരിക്കണം അപ്പോൾ ദോഷം മുകളിലെങ്കിൽ കൂട്ടുകയും, ചുവട്ടിലാണെങ്കിൽ കളയുകയുമാണ വേണ്ടതു. അപ്പോഴും ക്രാന്തികൾ തമ്മിൽ സമമായി വന്നില്ലെങ്കിൽ സമമാവുന്നതു വരെയും ഇങ്ങിനെ ക്രിയ ചെയ്യുകയും വേണം.

ഇവിടെ ഒരു നാളിന്റെ ഒടുക്കത്തേക്ക വെച്ച ക്രിയ ചെയ്യുമ്പോൾ ദോഷം മുകളിലെന്നു കാണുകയും, ചന്ദ്രനിൽ ഒരു 'നരലോക'വും ആദിത്യനിൽ ഒരു തിഥിയും കൂട്ടുമ്പോൾ പദം ഒന്നായി വരികയും ചെയ്യുന്നപക്ഷം, പദം രണ്ടാവുന്നതു വരെ മേല്പട്ടു നീക്കി, അവിടക്ക രണ്ടിന്റേയും ക്രാന്തികൾ വരുത്തണമെന്നും, ആ ക്രാന്ത്യന്തരം നാളിന്റെ ആദിക്കുള്ള ക്രാന്ത്യന്തരവും തമ്മിൽ കൂട്ടിയതാണ ഹാരകമെന്നും ധരിക്കേണ്ടതാകുന്നു. പിന്നെ നാളിന്റെ ആദിയിൽ നിന്നു എത്ര നാഴിക മേല്പട്ടു നീക്കിയൊ അത്ര ഇലിയാണ "നിത"ത്തിന്റെ സ്ഥാനത്തു ആദിത്യനുള്ള ഗുണകാരമെന്നും, ആദിത്യന്റെ ഈ ഗുണകാരത്തെ ൮൦—ൽ പെരുക്കി ൬—ൽ ഹരിച്ച ഫലമാണ "ആനന്ദ"ത്തിന്റെ സ്ഥാനത്തു ചന്ദ്രനുള്ള ഗുണകാരമെന്നും അറിയുകയും വേണം. മറ്റെല്ലാ ക്രിയകളും മുൻപറഞ്ഞ പ്രകാരവുമാകുന്നു: ഇങ്ങിനെ ക്രാന്തിസാമ്യം വരുന്നേടത്തു ലാടവൈധൃതദോഷത്തിന്റെ മദ്ധ്യമാകുന്നു. ചന്ദ്രാദിത്യന്മാർ പദം രണ്ടായി വരുന്നതാണ ദോഷലക്ഷണ മെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. ചിലപ്പോൾ ഈ ലക്ഷണമില്ലാതേയും (പദം ഒന്നു തന്നേയായിട്ടും) ക്രാന്തിസാമ്യം വന്നേക്കാവുന്നതുമാണ. എന്നാൽ ദോഷമില്ലെന്നൎത്ഥം.

## ൧൪൦

ക്രാന്തിസാമ്യം വന്നാൽ തൽകാലചന്ദ്രനെക്കൊണ്ടു ദോഷമദ്ധ്യം എത്ര നാഴികക്കെന്നറിയാൻ പറയുന്നു.

(൭൦) സാമ്യേ വൈധൃതലാടമദ്ധ്യമശശീ തൽകാലജ ഇതി – സാമ്യേ തൽകാലജഃ വൈധൃതലാടമദ്ധ്യമശശീ ഇത്യന്വയഃ. സ്യാ ദിതി ശേഷഃ.

ഇങ്ങിനെ ക്രാന്തിസാമ്യം വരുന്നേടത്തെക്കുള്ള തൽകാല ചന്ദ്രനെ വേറെ വെച്ച് അയനചലനവും വിക്ഷേപചലനവും അതാതിന്റെ ദിക്കിന്നു വിപരീതം സംസ്കരിച്ച് ചന്ദ്രനെ കാണുക: അപ്പോൾ ചന്ദ്രൻ നിൽക്കുന്ന നാളിൽ അത്ര നാഴിക ചെല്ലുമ്പോഴും ലാടവൈധൃത മദ്ധ്യമാകുന്നു.

## ൮൯

ഇനി ലാടവൈധൃതങ്ങളുടെ സ്പർശമോക്ഷങ്ങളറിയാൻ പറയുന്നു.

(൭൧) ബിംബയോ ര്യോഗാർദ്ധാൽ "നിനദൈ" "ന്നതൈ" രപി ഹതാ ദ്ധാരാപ്ത മിന്ദ്വർക്കയോഃ. സ്പർണ്ണമിതി— "നിനദൈഃ", "നതൈഃ" അപി ഹതാൽ ബിംബയോ ര്യോഗാർദ്ധാൽ ഹാരാപ്തം ഇന്ദ്വർക്കയോ സ്പർണ്ണമിത്യന്വയഃ. കുര്യാ ദിതി ശേഷഃ.

ഇവിടെ ദോഷമദ്ധ്യം വന്നേടത്തേക്കുണ്ടാക്കിയ ബിംബയോഗാർദ്ധം രണ്ടേടത്തു വെച്ച്, ഒന്നിനെ "നിനദം" എന്ന ൭൦൦ കൊണ്ടും, മറേറതിനെ "നിതം" എന്ന ൬൦ കൊണ്ടും പെരുക്കി, ദോഷമദ്ധ്യം വരുത്തുന്നേടത്തേക്ക ഉണ്ടാക്കിയ ഹാരകം കൊണ്ടു തന്നെ ഹരിക്കണം. അയനചലനവും വിക്ഷേപചലനവും സംസ്കരിച്ചിരിക്കുന്ന മദ്ധ്യകാല ചന്ദ്രനേയും, മദ്ധ്യകാലസായനാർക്കനേയും ഇരണ്ടു ദിക്കിൽ വെച്ച്, മേൽ പ്രകാരം ഹരിച്ചു കിട്ടിയ ഫലത്തെ ഒരു ചന്ദ്രനിൽ നിന്നും ആദിത്യനിൽ നിന്നും കളയുകയും, മറേറ ചന്ദ്രനിലും ആദിത്യനിലും കൂട്ടുകയും വേണം. ഹാരകംകൊണ്ടു ഹരിച്ചു കിട്ടുന്ന ഫലം ഇലിയാണെന്നു മുമ്പു പറഞ്ഞിട്ടും ഉണ്ടല്ലൊ.

## ൯൦

(൭൨) ക്രാന്തിഗുണൌ തയോ രപി തഥാ നീതൌ തയോ രന്തരെ ബിംബൈക്യാർദ്ധസമേ തു തജ്ജവിധൂ ദോഷാന്തിമാദിസ്ഥിതാ വിതി— ത

യോഃ ക്രാന്തിഗുണൌ അപി തഥാ, നീതചാതയോഃ അന്ത, ര ഉ ബിംബൈ ക്യാർദ്ധസമെ തത്രജവിധൃ ദൊഷാന്തിമാദിസ്ഥിതൌ ഇത്യനപായഃ. സ്യാതാമിതി ശെഷഃ.

അവിടെ ഫലം വാങ്ങിയിരിക്കുന്ന ചന്ദ്രാദിത്യന്മാരിൽ നിന്നു മുൻ പറഞ്ഞതു പോലെത്തന്നെ സ്ഫുടക്രാന്തികൾ വരുത്തി അവ തമ്മിൽ അന്തരിച്ചാൽ ആ ക്രാന്ത്യന്തരം ബിംബയോഗാർദ്ധത്തോടു സമമായി വരും. അങ്ങിനെ സമമായി വന്നില്ലെങ്കിൽ, ആ ക്രാന്ത്യന്തരവും ബിംബയോഗാർദ്ധവും തമ്മിൽ അന്തരിച്ച്, ശേഷമുള്ളതിനേയും രണ്ടേടത്തു വെച്ച്, മുൻപറഞ്ഞപ്രകാരം "നിനദ"നെക്കൊണ്ടും, "നീത"നെക്കൊണ്ടും പെരുക്കി ഹാരകംകൊണ്ടു ഹരിക്കണം. ബിംബയോഗാർദ്ധത്തിനേക്കാൾ ക്രാന്ത്യന്തരം കുറയുമെങ്കിൽ ഹരിച്ച ഫലം ആദിത്യചന്ദ്രന്മാരിൽ നിന്നു വാങ്ങുകയും, ക്രാന്ത്യന്തരം ഏറുമെങ്കിൽ കൂട്ടുകയും ആണു വേണ്ടതു്. പിന്നേയും ആദിത്യചന്ദ്രന്മാർ രണ്ടിന്നും ക്രാന്തികൾ വരുത്തുക. അപ്പോഴും സമമായില്ലെങ്കിൽ പിന്നേയും വരുത്തുക. ഇങ്ങിനെ ക്രാന്ത്യന്തരവും ബിംബയോഗാർദ്ധവും സമമായി വരുന്നതു വരെ ക്രിയ ചെയ്യേണ്ടതാകുന്നു. ഇങ്ങിനെ ക്രിയ ചെയ്തു അവ രണ്ടും സമമായി വന്നാൽ, പിന്നെ തൽക്കാലചന്ദ്രനെ വെച്ച് അയനചലനവും വിക്ഷേപചലനവും ദിക്കിന്നു വിപരീതമായി സംസ്കരിച്ചു നാളുകണ്ടാൽ, ആ ചന്ദ്രൻ നിൽക്കുന്ന നാളിൽ അത്ര നാഴിക ചെല്ലുമ്പോൾ ലാടവൈധൃതദോഷത്തിന്റെ ആരംഭമാകുന്നു. ഫലം കൂട്ടിയിരിക്കുന്ന ചന്ദ്രാദിത്യന്മാരെക്കൊണ്ടു ഇപ്രകാരം ക്രിയ ചെയ്താൽ ദോഷാവസാനവും വരുത്താം. പക്ഷെ, ഇവിടെ ക്രാന്ത്യന്തരം ബിംബയോഗാർദ്ധത്തേക്കാൾ കുറയുമെങ്കിൽ, ഹാരകംകൊണ്ടു ഹരിച്ചുണ്ടാവുന്ന ഫലം ചന്ദ്രാദിത്യന്മാരിൽ കൂട്ടുകയാണെന്നും, ഏറുമെങ്കിൽ

ചന്ദ്രാദിത്യന്മാരിൽ നിന്നു കളയുകയാണു വേണ്ടതെന്നുമുള്ള ഭേദത്തെ ധരിക്കകയും വേണം. മററു ക്രിയക്കൊന്നും വ്യത്യാസവുമില്ല. ഇങ്ങിനെ ക്രിയ ചെയ്തു ആ ക്രാന്ത്യന്തരവും ബിംബയോഗാൎദ്ധവും സമമായി വന്നാൽ, തൽക്കാലചന്ദ്രനിൽ മുൻപറഞ്ഞപ്രകാരം അയനചലനവും വിക്ഷേപചലനവും വിപരീതം സംസ്കരിച്ച നാളകണ്ടാൽ ആ ചന്ദ്രൻ നിൽക്കന്ന നാളിൽ അത്ര നാഴിക ചെല്ലുമ്പോൾ ദോഷാവസാനവുമാകുന്നു.

ഇവിടെ ഒരു നാളിന്റെ ഒടുക്കത്തേക്ക വെച്ച ക്രാന്തികൾ വരുത്തുമ്പോൾ മുമ്പിലത്തെ ക്രാന്തിക്ക തന്നെ ക്രാന്തിസാമ്യം വന്നുവെങ്കിൽ, അവിടെ സ്പൎശമോക്ഷങ്ങൾ വരുത്തുവാൻ ആ നാളിന്റെ ആദിയിലേക്ക വരുത്തിയ ക്രാന്ത്യന്തരവും, പിന്നത്തെ നാളിന്റെ ഒടുവിലേക്ക വരുത്തിയ ക്രാന്ത്യന്തരവും തമ്മിൽ കൂട്ടിയതാണു ഹാരകമെന്നും, "നീത"വും "ആനന്ദ"വും എരട്ടിച്ചതാണു രണ്ടിന്നും ഗുണകാരമെന്നും ഭേദവുമുണ്ടു.

പിന്നെ സ്പൎശമോക്ഷങ്ങളിലെ ക്രാന്തികൾ വരുത്തുവാൻ ചന്ദ്രാദിത്യന്മാരെ നീക്കി ക്രിയ ചെയ്യുമ്പോൾ, ക്രാന്ത്യന്തരവും ബിംബയോഗാൎദ്ധവും സമമായി വരും മുമ്പെ രണ്ടിന്റെയും പദം ഒന്നായിവന്നാൽ അവിടെ സ്പൎശമോക്ഷങ്ങൾ ഇല്ലെന്നും അറിയണം. ലാടവൈധൃതമദ്ധ്യവും, സ്പൎശമോക്ഷങ്ങളും തട്ടുന്ന നാളുകൾ മുഹൂൎത്തത്തിന്നു വൎജ്ജ്യങ്ങളുമാകുന്നു.

ലാടവൈധൃതബന്ധം കഴിഞ്ഞു.

## ൭. മൌഢ്യഖണ്ഡം.

### ൧൪൩

ഇനി പാട് (മൌഢ്യം) ഗണിയ്ക്കാൻ പറയുന്നു. സൂൎയ്യനും ചന്ദ്രനും ചന്ദ്രാദികളിൽ ഏതെങ്കിലും ഒരു ഗ്രഹവും തമ്മിൽ ൨൯-ാം പാരയിൽ പറയുന്ന പ്രകാരം അടുത്തു വരുമ്പോഴാണു മൌഢ്യം ഉണ്ടാകുമെന്നു ഊഹിയ്ക്കേണ്ടതു്. ഇനി ക്രിയ പറയുന്നു.

(൧൪) ചെടാക്കഃ ദൃഗയെ കൃതായനലഖെ ൯ കാൎയ്യാ വിതി—ക്രമെണാനപായഃ ഭവതി ഇതി ശെഷഃ.

മേൽപ്രകാരം ഊഹിച്ചു കണ്ട ദിവസത്തെ സൂൎയ്യോദയത്തിന്നു ഇഷ്ടഗ്രഹത്തേയും ആദിത്യനേയും ദൃക്കൎമ്മംകൊണ്ടുണ്ടാക്കി രണ്ടു സ്ഫുടങ്ങളിലും ദൃഗയനം *സംസ്കരിയ്ക്കണം. കുജഗുരുമന്ദന്മാരുടെ സ്ഫുടമുണ്ടാക്കുമ്പോൾ, ൧൩–ാം പാരയിൽ പറഞ്ഞിട്ടുള്ളപ്രകാരം, മൂന്നാമത്തെ മന്ദഫലം സംസ്കരിച്ച മന്ദസ്ഫുടത്തെ കളയാതെ സൂക്ഷിച്ചു വെക്കണം. ഒടുവിലത്തെ ശിഘ്രജ്യാവ് കൎക്ക്യാദിയൊ മകരാദിയൊ എന്നു ധരിയ്ക്കുകയും, ആ ജ്യാഖണ്ഡം കളയാതെ സൂക്ഷിയ്ക്കുകയും ചെയ്യുന്നതു കുജാതി അഞ്ചു ഗ്രഹങ്ങൾക്കും ആവശ്യമാകുന്നു

### ൧൪൪

(൧൫) ഇനെ ല്പെ സൂക ഇതി. ക്രമെണാനപായഃ. കാൎയ്യൌ ഭവതഃ ഇത്യത്രാപി അനുവൎത്തതെ.

ഇവിടെ സൂൎയ്യസ്ഫുടം ഗ്രഹസ്ഫുടത്തെക്കാൾ ചെറുതാണെങ്കിൽ, സ്ഫുടങ്ങൾ രണ്ടും സൂൎയ്യാസ്തമയത്തിങ്കലേയ്ക്കാണു ഉണ്ടാക്കേണ്ടതു്.

* ദൃഗയനം ൫൭-ാം പാര മുതൽകു നോക്കുക.

## ൧൪൭

ഇനി പാതന്മാരെ പറയുന്നു.

(൭൧) പാതാംശാഃ "പ്ര", "യ", "ഭ്രൂ", "ഗ", "ണാ", "നരഘ്നാ ഭൌമാദിതി—"നര" ഘ്നാഃ "പ്രി" "യ" "ഭ്രൂ" "ഗ" "ണാ" ഭൌമാൽ പാതാംശാ ഇത്യന്വയഃ. സ്യുരിതി ശേഷഃ.

"പ്രി" "യ" "ഭ്രൂ" "ഗ" "ണ" ഇങ്ങിനെ ഓരോ അക്ഷരാ തിയതിയെന്നു കല്പിച്ചുവെച്ച് അവയെ "നരൻ" എന്നു ൨൦-ൽ പെരുക്കി കയററുവാനുണ്ടെങ്കിൽ രാശിയിൽ കയററുക: എന്നാൽ അവ ന്നു തുടങ്ങിയുള്ള പാതന്മാരായി വരും. ചൊവ്വയ്ക്കു "പ്രി" എന്ന ൨-ം. ബുധന്നു "യ" എന്ന ൧-ം, വ്യാഴത്തിന്നു "ഭ്രൂ" എന്ന ൪-ം, ശുക്രന്നു "ഗ" എന്ന ൩-ം, ശനിയ്ക്കു "ണ" എന്ന ൫ മാകുന്നു. അവയെ ൨൦-ൽ പെരുക്കിയാൽ ചൊവ്വയ്ക്കു "നായകഃ" എന്നും, ബുധന്നു "നേത്രഃ" എന്നും, വ്യാഴത്തിന്നു "അശ്രുരഃ" എന്നും, ശുക്രന്നു "ജ്ഞാനശ്രീഃ" എന്നും, ശനിയ്ക്കു "നകുല" എന്നും തിയതി ആദിയായിട്ടു വരും. ഇവ സൂക്ഷ്മങ്ങളുമാകുന്നു. ഈ പാതന്മാൎക്കു കാലാന്തരത്തിൽ വ്യത്യാസം വരുന്നതാണെങ്കിലും ആ വ്യത്യാസം വളരെ ലഘുവാകയാൽ ചിന്തിയ്ക്കാറില്ല.

## ൧൪൮

(൭൨) വിധോഃ പന്നഗ ഇതി.

ചന്ദ്രന്റെ പാതൻ രാഹുവാണെന്നു താല്പൎയ്യം.

## ൧൪൯

ഇനി വിക്ഷേപാൎയ്യനത്തെപ്പറയുന്നു

(൭൩) ചന്ദ്രാദേൎന്നിജമദ്ധ്യമെ മൃദുഫലം കൃത്വാ ഇതി—

ചന്ദ്രാദികൾക്കു തന്റെ മദ്ധ്യമത്തിൽ തന്റെ മന്ദജ്യാ ഫലം സംസ്കരിച്ചു 'മന്ദസ്ഫുടം' മുണ്ടാക്കണമെന്നൎത്ഥം. ഇ

വിടെ ചന്ദ്രന്റെ മന്ദസ്ഫുടം തന്റെ സ്ഫുടം തന്നേയാകുന്നു. കുജൻ, വ്യാഴം, ശനി എന്നീ മൂൻ ഗ്രഹങ്ങൾക്കും ഡ്ഫുടിപ്പാൻ നാലു ക്രിയ ഉള്ളതിൽ മൂനാമത്തെ ക്രിയക്ക മന്ദജ്യാവു സംസ്കരിച്ചതാണു അവയുടെ മന്ദസ്ഫുടങ്ങൾ.

'ഉപാന്ത്യസ്ഫുടമാരേദ്ധ്യമന്ദാനാം സ്യാൽ മൃദുസ്ഫുടം,

എന്ന വചനവുമുണ്ടു. പിന്നെ ബുധന്നും ശുക്രന്നും അതാതിന്റെ ശീഘ്രോച്ചം രണ്ടേടത്തു വെച്ചു, ഒന്നിൽ നിന്നു തന്റെ മന്ദോച്ചം വാങ്ങി മന്ദജ്യാവുകൊണ്ടു മറ്റേതിൽ സംസ്കരിക്കണം: അതാണു ബുധശുക്രന്മാരുടെ മന്ദസ്ഫുടങ്ങൾ.

'ശുക്രജ്ഞയൊസ്തു ശീഘ്രോച്ചം സ്വമന്ദഫലസംസ്കൃതം,

എന്നു വചനവുമുണ്ടു.

## ൧൪൭

(൧൫) സ്വപാതൊനിതാൽ ഉതി.

അതാതിന്റെ മന്ദസ്ഫുടത്തിൽ നിന്നു അതാതിന്റെ പാതനെ വാങ്ങണം.

## ൧൪൮

(൧൬) നിതാൽ ചാന്ദ്രഗുണാൽ "ധീ" "ഗീ" "ശു" "ര" "ഭ" "വ" ക്ഷുണ്ണാൽ "നയാ" പ്താഃ ക്രമാദിതി.

പാതനെ വാങ്ങിയ മന്ദസ്ഫുടത്തിൽ നിന്നു തുലാമേഷാദി സൂക്ഷിച്ചു ഭുജക്ക ചന്ദ്രന്റെ ദൿക്കിലെ ജ്യാവുകൊള്ളണം. ഇവിടെ എല്ലാ ഗ്രഹത്തിന്നും ചന്ദ്രജ്യാവു തന്നേയാണു കൊള്ളേണ്ടതു. "ധി" "ഗീ" "ശു" "ര" "ഭ" "വ" എന്ന ഓരോ അക്ഷരം ക്രമേണ ചന്ദ്രൻ തുടങ്ങിയ ഓരോ ഗ്രഹത്തിന്റേയും ഗുണകാരങ്ങളാകുന്നു. മേൽപ്രകാരം അതാതു ഗ്രഹത്തിന്നു വരുത്തിയ ചന്ദ്രജ്യാവുകളെ അതാതിന്റെ ഗുണ

കാരം കൊണ്ടു പെരുക്കി ൧൦-ൽ ഹരിക്കണം: അപ്പോൾ കിട്ടുന്ന ഫലങ്ങൾ അതാതു ഗ്രഹത്തിൻെറ 'മദ്ധ്യവിക്ഷേപ'ങ്ങളാകുന്നു.

൧൫൦

ഇനി ഈ മദ്ധ്യവിക്ഷേപങ്ങളെ സ്ഫുടിപ്പാൻ പറയുന്നു.

(൧൨) ✻ കക്ക്യാണാദിഗതാന്ത്യകേന്ദ്രജനിതജ്യാഖണ്ഡയുക്തോനിത "സ്നാതംഗീ" ഗുണിതാ "നിതംബ" വിഹൃതാ വിക്ഷേപലിപ്താഃ സ്ഫുടാഃ ഇതി—ക്രമേണാന്വയഃ. സ്യുരിതി ശേഷഃ.

ഇവിടെ ൧൪൩-ാം പാരയിൽ പറഞ്ഞപ്രകാരം സൂക്ഷിച്ചിട്ടുള്ള ശീഘ്രജ്യാവന്തരത്തെ "സ്നാതംഗി" എന്ന സംഖ്യാനിളത്തിൽ വെച്ച അതിൽ സംസ്കരിക്കണം. ജ്യാവന്തരം കക്ക്യാദിയാണെങ്കിൽ സ്നാതംഗിയിൽ കൂട്ടുകയും, മകരാദിയാണെങ്കിൽ കുറക്കുകയുമാണ വേണ്ടതു്. അവിടെ ജ്യാവ് ഒന്നും പോയിട്ടില്ലെങ്കിൽ ആദ്യത്തെ ജ്യാവുതന്നേയാണ ജ്യാവന്തരമെന്നു വെച്ചു സംസ്കരിക്കേണ്ടതു്. അങ്ങിനെ ജ്യാവന്തരം സംസ്കരിച്ച "സ്നാതംഗി"കൊണ്ടു അതാതു ഗ്രഹത്തിൻെറ മദ്ധ്യവിക്ഷേപലിപ്തകളെ പെരുക്കി "നിതംബ" എന്ന സംഖ്യാ കൊണ്ടു ഹരിക്കണം. ഈ ഫലം അതാതു ഗ്രഹത്തിൻെറ സ്ഫുടവിക്ഷേപമായി വരും. ചന്ദ്രന്ന മാത്രം ഈ ക്രിയ വേണ്ട. മദ്ധ്യവിക്ഷേപം തന്നേയാണ ചന്ദ്രൻെറ സ്ഫുടവിക്ഷേപവും. മന്ദസ്ഫുടത്തിൽ നിന്നു പാതനെ വാങ്ങിയാൽ ശേഷത്തിൻെറ ദിക്കുപോലേയാണ സ്ഫുടവിക്ഷേപത്തിൻെറ തുലാമേഷാദി ദിക്കെന്നും അറിഞ്ഞുകൊൾക.

൧൫൧

ഇനി 'ചലനാ' സംസ്കാരത്തെ പറയുന്നു.

(൭൨) വിക്ഷേപം പലഭാഹതം "പ്രിയ" ഹൃതം കൃഷ്ടാൽ ഗ്രഹെ ഇതി—പലഭാഹതം "പ്രിയ" ഹൃതം വിക്ഷേപം ഗ്രഹെ കൃഷ്ടാൽ ഇത്യന്വയഃ.

സ്വദേശ 'പലാംഗുല'ത്തെ വെച്ച് * വിക്ഷേപംകൊണ്ടു മുകളും ചുവട്ടും (അംഗുലവ്യംഗുലങ്ങളെ) പെരുക്കി ചുവട്ടിലെ സ്ഥാനം ൬൦-ൽ കയററി മുകളിലെ സ്ഥാനം "പ്രിയം" എന്ന ൱൫൨-ൽ ഹരിക്കണം: കിട്ടുന്ന ഫലം ഇലികളാകുന്നു. ഈ ഇലികളെ വിക്ഷേപത്തിന്റെ ദിക്കുപോലെ ഋണധനമായി ഇഷ്ടഗ്രഹത്തിന്റെ ഇലിയിൽ സംസ്കരിക്കണം. വിക്ഷേപം ഒരിക്കൽ കൂടി ആവശ്യമുള്ളതിനാൽ കളയാതെ സൂക്ഷിക്കുകയും വേണം.

൱൭൨

(൭൨) അസ്തേ യദി വ്യസ്തമിതി.

അസ്തമനത്തിങ്കലേക്കാണ് ഗണിക്കുന്നതെങ്കിൽ ഈ വിക്ഷേപം സംസ്കരിക്കുന്നതു അതിന്റെ ദിക്കിന്നു വിപരീതമായിട്ടു വേണ്ടതാകുന്നു. വിക്ഷേപം മേഷാദി എങ്കിൽ കൂട്ടുകയും തുലാദി എങ്കിൽ കുറക്കുകയുമെന്നു സാരം:

൱൭൩

(൭൨) തത്ര പൃഥക് ത്രിരാശിരഹിതാൽ വീതൊ പമൊ ദോർഗ്ഗിതഃ.
(൭൩) ക്ഷേപഘ്നാ വികലാ ഇതി.

പലഭയെ സംസ്കരിച്ചിരിക്കുന്ന ഗ്രഹത്തെ വേറെ വെച്ച്, അതിൽ നിന്നു മൂൻ രാശി വാങ്ങി, ഋണധനം നോക്കി ഭുജക്കു യുദ്ധോനരാജ്ഞന്യ എന്നു തുടങ്ങി നവാനപായ എന്നവസാനിക്കുന്ന ക്രാന്തിചാപം * കൊള്ളുക: പിന്നെ ഈ ക്രാന്തിയെ ൬൦-ൽ കയററി സ്ഫുടവിക്ഷേപം കൊ

* സ്വദേശപലാംഗുലം ൨൪൪-ാം പാര നോക്കുക.

* ക്രാന്തിചാപം ൨൩൯-ാം പാര നോക്കുക.

ണ്ടു അതിന്റെ ചുവട്ടും മുകളും സ്ഥാനങ്ങളായ ഇച്ഛിയേയും ഹ-യേയും പെരുക്കി ചുവട്ടിലെ സ്ഥാനം ൩൦-ൽ കയററിയാൽ മുകളിലെ സ്ഥാനം വിലിയാകുന്നു. അതിനെ ഒരിക്കൽ കൂട്ടി ൩൦-ൽ കയററി ഇലിയാക്കുക: ചുവട്ടിലെ രണ്ടു സ്ഥാനങ്ങളും അദ്ധ്യാധിക്യം കൂട്ടി കളയുകയും ചെയ്ക. ആ ഇലികൾക്കു 'ദൃക്കർമ്മം' എന്നു പേർ. ഇതിന്നു 'ദൃക്ഫലം' എന്നും പറയും. ഇവിടെ ക്രാന്തിചാപത്തെ ൩൦-ൽ കയററാതെ തന്നെ വിക്ഷേപംകൊണ്ടു പെരുക്കി "ജ്ഞാനതുംഗ"നെ (൩൩൦൦) കൊണ്ടു ഹരിച്ചാലും ദൃക്ഫലം കിട്ടുന്നതാകുന്നു.

## ൧൭൮

(ഠ.) ധനസ്ത്ര മനയൊ ദ്ദിക് സാമ്യാദ്ഭേദെ ക്രമാദിതി.

ക്രാന്തിചാപവും വിക്ഷേപവും ദിക്കു ഒന്നാണെങ്കിൽ ദൃക്ഫലം ധനമാകുന്നു; ദിക്കു ഒന്നല്ലെങ്കിൽ ഋണവുമാകുന്നു. അസ്തമനത്തിന്നായാലും ദൃക്ഫലത്തിന്റെ ഋണധനം ഇതുപോലെത്തന്നേയാണെന്നും ധരിച്ചുകൊൾക. പിന്നെ ഋണധനത്തിന്നു തക്കവണ്ണം ദൃക്ഫലം ഗ്രഹത്തിന്റെ ഇലിയിൽ സംസ്കരിക്കുകയും ചെയ്യുക.

## ൧൭൯

ഇനി കാലലഗ്നം വരുത്തുവാൻ പറയുന്നു.

(ഠ.) കയ്യാൽ തൽഗ്രഹസൂര്യയൊ ശ്ചരകലാപ്രാണാന്തരം ചൊദയെ ഇതി.

ദൃക്ഫലം സംസ്കരിച്ചിരിക്കുന്ന ഗ്രഹത്തേയും ആദിത്യനേയും കണ്ടു വെച്ചു, രണ്ടിൽ നിന്നും സ്വദേശചരവും പ്രാണകലാന്തരവും * കൊണ്ടു അതുകളിൽ തന്നെ ദിക്കിന്നു തക്കവണ്ണം സംസ്കരിക്കണം. ചരത്തിന്റെ ഋണധനം മേ

* പ്രാണകലാന്തരം ൧൭൨-ാംപാറ നോക്കുക.

ഷത്തുലാദിതന്നേയാകുന്നു. പ്രാണകലാന്തരത്തിന്നു ആദ്യം മൂന്നു രാശി ഓജം ഋണം, പിന്നെ മൂന്നു രാശി യുഗ്മം ധനം, പിന്നേയും മൂന്നു രാശി ഋണവും, പിന്നേയും മൂന്നു രാശി ധനവും ഇങ്ങിനെയാണെന്ന് ഓർക്കേണ്ടും അറിഞ്ഞുകൊൾക.

സർവ്വത്ര യുഗ്മൌജപദക്രമേണ
ധനർണ്ണതാ പ്രാണകലാന്തരസ്യ

എന്നുണ്ടു്

൱൮൩

അസ്തമനത്തിന്നു ഗണിക്കുമ്പോൾ ചരസംസ്കാരത്തിന്നു ഒരു വ്യത്യാസമുണ്ടു. അതിനെ പറയുന്നു.

(സൂ.) വ്യസ്തം ചാസ്തമയെ ചരമിതി.

ഗണിക്കുന്നതു അസ്തമനത്തിങ്കലേക്കാണെങ്കിൽ ചരംഓക്കിന്നു വിപരീതമായിട്ടാണു സംസ്കരിക്കേണ്ടതെന്നു താല്പര്യം.

൱൮൪

ഈ കാലലഗ്നങ്ങളേക്കൊണ്ടു മൌഢ്യം ഉണ്ടോ ഇല്ലയൊ എന്നറിയാൻ പറയുന്നു.

(സൂ.) തദ്ഭയോ ഭേദാംശകെ ല്പെ ധികെ "ശ്രേയഃ" "സെവ്യാ" "ഗയാ" "പയൊ" "ധന" "മയാ" ദസ്യോദയം യാന്ത്യമീ ഇതി—തദ്ഭയോഃ ഭേദാംശകെ "ശ്രേയ" "സെവ്യാ" "ഗയാ" "പയൊ" "ധന" "മയാ"ൽ അല്പെ അധികെ അമീ അസ്യോദയം യാന്തി ഇത്യന്വയഃ.

പിന്നെ ആ ഇഷ്ടഗ്രഹത്തിന്റേയും ആദിത്യന്റേയും കാലലഗ്നങ്ങൾ തമ്മിൽ അന്തരിച്ചാൽ ശേഷിക്കുന്ന തിയ്യതികൾ ക്രമേണ "ശ്രേയഃ" "സെവ്യ" "ഗയാ" "പയൊ" "ധന" "മയാ" എന്നീ സംഖ്യകളിൽ കുറയുമെങ്കിൽ ക്രമേണ ചന്ദ്രാദിഗ്രഹങ്ങൾക്കു മൌഢ്യമുണ്ടെന്നും, അതിലധികമുണ്ടെങ്കിൽ മൌഢ്യം ഇല്ലെന്നും അറിഞ്ഞുകൊൾക. "ശ്രേയ" "സെവ്യ" എന്നു തുടങ്ങിപ്പറഞ്ഞ സംഖകളെല്ലാം നാഴികയാണെന്നു അറികയും വേണം.

മൌഢ്യഖണ്ഡം കഴിഞ്ഞു.

## ൮ സൂൎയ്യഛായാഖണ്ഡം.

### ൧൫൮

'ഇന്ന സമയത്തേക്ക എത്ര അടിച്ഛായ എന്ന അറിയേണ്ടതിന്ന "ക്രമഛായ" എന്നും, ഇത്ര അടിയാകുമ്പോൾ ഇന്ന സമയമെന്നറിയുന്നതിന്ന "വിപരീതച്ഛായാ" എന്നും പറയുന്നു. സൂൎയ്യന്റേയും ചന്ദ്രന്റേയും ച്ഛായാഗണിതത്തിൽ വളരെ വ്യത്യാസമുള്ളതിനാൽ രണ്ടും വേറെത്തന്നേയാണ പറയുന്നത്. ആദ്യം സൂൎയ്യന്റെ ക്രമച്ഛായ ഗണിക്കാൻ പറയുന്നു.

(൧൪) ഛായായാ ഗണനെ കൃതായനരവെ സൂത്രാപക്രമഷ്ടം ചരം ചാനീയാ പമസായകം ത്രിഭഗുണാൽ ജഹ്യാൽ ദ്യുജീവാപ്ലയെ ഇതി—ഛായായാ ഗണനെ തത്ര കൃതായനരവൌ അപമെഷ്ടം ചരം ച അനീയ ദ്യുജീവാപ്ലയെ അപമസായകം ത്രിഭഗുണാൽ ജഹ്യാൽ ഇത്യന്വയഃ.

ഇഷ്ടദിവസത്തെ സൂൎയ്യോദയത്തിന്ന ദൃക്കകൊണ്ടു സൂൎയ്യസ്ഫുടത്തെ ഉണ്ടാക്കിഅതിനെ ഇഷ്ടനാഴികയ്ക്കു തൽകാലിക്കണം. ഉച്ചക്കശേഷമാണ ഇഷ്ടസമയമെങ്കിൽ സൂൎയ്യന്റെ അസ്തമനത്തിന്ന സൂൎയ്യസ്ഫുടമുണ്ടാക്കി ഇഷ്ടസമയത്തേക്ക കിഴപ്പട്ടു നീക്കി തൽകാലിക്കകയും വേണം. ഇങ്ങിനെ തൽക്കാലിച്ചിട്ടുള്ള ആദിത്യനിൽ ദൃഗയനം സംസ്കരിച്ച്, തുലാമേഷാദി സൂക്ഷിച്ച, ഉജ്ജക്ക സ്വദേശചരവും "പുനഃ" "മുനിഃ" എന്നതു തുടങ്ങിയുള്ളഅപമബാണവും (൨൪൦) കൊള്ളണം. ചരജ്യാവ് ഒരു ദിക്കൽ വെച്ചേക്കുക. പിന്നെ "ജലവെഗം" എന്ന ത്രിജ്യയെ നിലത്തിൽ വെച്ച് അതിൽനിന്നും അപമബാണം വാങ്ങുക: ശിഷ്ടം 'ദ്യുജ്യ'ദിനജ്യാവ് ആകുന്നു. അപമബാണം തുലാദിയായാലും മേഷാദിയായാലും "ജലവേഗ"ത്തിങ്കൽ നിന്ന കളയുകയാണ വേണ്ടുതന്നും അറിയണം.

## ൱൮

(൧൪) യാതൈഷ്യൽഘടികാലവാ "സ്തനം" ഹതാ ഇതി-യാതൈഷ്യൽഘടികാഃ "തനു" ഹതാഃ ലവാഃ ഇത്യന്വയഃ. സ്യുരിതി ശേഷഃ.

ഉച്ചയ്ക്കു മുമ്പാണെങ്കിൽ, ഉദയം മുതൽ ഇഷ്ടസമയം വരെയുള്ള നാഴികകളേയും വിനാഴികകളേയും വെച്ച്, "താര" എന്നതു കൊണ്ടു ചോട്ടും മുകളും പെരുക്കണം; എന്നാൽ നാഴികകൾ തിയതിയായിട്ടും, വിനാഴികകൾ ഇലിയായിട്ടും വരും. ഈ ഇലികളെ നാലും, തിയതികളെ നാലും കയറുവാനുണ്ടെങ്കിൽ കയററി, അതൊരു സ്ഫുടസംഖ്യയാക്കി വെക്കുകയും ചെയ്ക. ഉച്ചതിരിഞ്ഞിട്ടാണു ഇഷ്ടസമയമെങ്കിൽ ഇഷ്ടസമയം മുതൽ അസ്തമനം വരേയുള്ള നാഴികവിനാഴികകളാണ വെച്ച് നാ-ൽ പെരുക്കേണ്ടതെന്നു ധരിക്കുകയും വേണം.

## ൱൯

(൧൪) കൃത്വാ ചരം തെഷു തദ്ദ്വോർജ്ജ്യാശൈകൃഭിദാവശാൽ ചരഘ്നാദ്ധ്യാനാ ദ്യുജീവാഹതാ.

(൧൫) ശങ്കുഃ സ്വീയഹരൊദ്ധൃതാ ദിനകൃതഃ ഇതി—തെഷു ചരം കൃത്വാ തദ്ദ്വോർജ്ജ്യാ അശൈകൃഭിദാവശാൽ ചരഘ്നാദ്ധ്യാനാ ദ്യുജീവാഹതാ സ്വീയഹരൊദ്ധൃതാ ദിനകൃതഃ ശങ്കുഃ സ്യാൽ ഇത്യന്വയഃ.

മേൽപ്രകാരം ഇഷ്ടനാഴികവിനാഴികകളെ പെരുക്കി കയററി വെച്ചിരിക്കുന്ന സ്ഫുടത്തിൽ, മുൻപ് ഉണ്ടാക്കി വെച്ചിരിക്കുന്ന ചരം തുലാമേഷാദിക്കു തക്കവണ്ണം ധനർണ്ണമായി സംസ്കരിച്ച്, അതിൽ നിന്നും ഉളവാകുന്ന മഹാജ്യാവു കൊള്ളുക (വ.മെ.) ഈ കൊണ്ട മഹാജ്യാവ് എപ്പോഴും മേഷാദിയായിട്ടെ വരികയുള്ളൂ. ഈ ജ്യാവിൽ മുൻ ഉണ്ടാക്കിയ ചരം സംസ്കരിക്കണം. ഈ ചരം മേഷാദിയാണെങ്കിൽ ധനമായിട്ടും, തുലാദിയാണെങ്കിൽ ഋണമായിട്ടുമാണ് മഹാജ്യാവിൽ

സംസ്കരിക്കേണ്ടതു്. പിന്നെ ഈ ഛരസംസ്കൃതജ്യാവിനെ മുൻപ് ഉണ്ടാക്കിയ ദൃജ്യ കൊണ്ടു പെരുക്കി സ്വദേശഹാരകം * കൊണ്ടു ഹരിക്കേണം: അപ്പോൾ കിട്ടുന്ന ഫലം സൂര്യന്റെ ക്രമഛായക്കുള്ള 'മഹാശങ്കു' ആയി വരും. ഇവിടെ പറഞ്ഞ സ്വദേശഹാരകം ദേശം തോറും മാറി മാറി വരുന്നതാണു്.

## ൧൬൧

ഇനി ഈ മഹാശങ്കുകൊണ്ടു മഹാഛായ വരുത്തി പദഛായ വരുത്തുവാൻ പറയുന്നു.

(൧൫) തത്രിജ്യകാവൎഗ്ഗയൊൎവ്വിശ്ലേഷസ്യ പദാൽതൊ "ലയ"ഹതാഹാംകുദ്ധൃതാം ഛിപ്രഭേതി— ക്രമേണ അന്വയഃ.

ഇവിടെ ശങ്കു വേറെ വെച്ചു വൎഗ്ഗിച്ച്, ത്രിജ്യാവൎഗ്ഗമായ "ഗാനംകണ്ടപ്പെട്ടപ്പെട്ടാൽ" എന്നു നിലത്തിൽ വെച്ചു അതിൽ നിന്നു വാങ്ങി, ശേഷം മൂലിച്ചാൽ മഹാച്ഛായ വരും. പിന്നെ ആ മഹാഛായയെ അഷ്ടിച്ച "ലയം" എന്ന ൧൨ കൊണ്ടു പെരുക്കി മുൻപു വെച്ചിട്ടുള്ള ശംകുകൊണ്ടുതന്നെ ഹരിച്ചാൽ വരുന്ന ഫലം ഇഷ്ടനാഴികക്കുള്ള അടിയാകുന്നു. ശേഷത്തെ ൬൦-ൽ പെരുക്കി ശങ്കുകൊണ്ടു തന്നെ ഹരിച്ചാൽ അംഗുലവും കിട്ടും.

## ൧൬൨

ഇനി വിപരീതച്ഛായ ഗണിക്കാൻ പറയുന്നു. ഇവിടെ ആദ്യം തന്നെ ഇഷ്ടപദച്ഛായയിങ്കലേക്കു ഉദയത്തിൽ നിന്നു ചെന്ന നാഴികയെ, അസ്തമനം വരേ ചെല്ലുവാനുള്ള നാഴികയെ അടിവാക്യം കൊണ്ടും മററും ഏകദേശം അറിഞ്ഞു, അവിടക്കു ആദിത്യനെ തൽകാലിച്ച്, ക്രമച്ഛായയിൽ

* സ്വദേശഹാരകം വരുത്താൻ ൧൯൭-ാം പാറ നോക്കുക.

പറഞ്ഞതുപോലെ ചരവും ദൃജ്യയും വരുത്തിവെക്കണം. പി ന്നിട്ടു ക്രിയ ചെയ്യുന്നു.

(൭൫) പലഭായാംഗുലവൎഗ്ഗതൊ "വനസുഖൈ"ൎയ്യുക്താൽ പദം ഭാ ശ്രുതിരിതി— ക്രമേണാന്വയഃ.

ഇഷ്ടമായ അടി വെച്ച് എട്ടിൽ പെരുക്കി, അംഗുലം ഉണ്ടെങ്കിൽ അതും കൂട്ടി വൎഗ്ഗിച്ച് അതിനേയും നരശംകുവായ ൧൨ അംഗുലത്തിൻെറ വൎഗ്ഗമായ "വനസുഖം" എന്ന സംഖ്യയേയും തമ്മിൽ കൂട്ടി മൂലിക്കുക. അപ്പോൾ കിട്ടുന്ന ഫലം ഇലിയാകുന്നു. ശിഷ്ടത്തെ ൬൦-ൽ പെരുക്കി വീണ്ടും മൂലിച്ച വിലിയും കൂടി ഉണ്ടാക്കണം. അതു ഇഷ്ടപദഛായയുടെ കൎണ്ണമാകുന്നു.

## ൧൧൬

### ഇനി മഹാശങ്കു വരുത്തുവാൻ പറയുന്നു:

(൭൫) ശങ്കു"ൎഗ്ഗീതസഹാസികഃ" ശ്രുതിഹൃത ഇതി— ശ്രുതിഹൃതഃ "ഗീതസഹാസികഃ" ശങ്കു രിത്യന്വയഃ. ഭവതീതി ശേഷഃ.

"ഗീതസഹാസികഃ" എന്നു നീളത്തിൽ വെച്ച് അതിനെ ഇപ്പോഴുണ്ടാക്കിയ ച്ഛായാകൎണ്ണംകൊണ്ടു ഹരിച്ചാൽ വരുന്ന ഫലം ഇഷ്ടപദച്ഛായയുടെ മഹാശങ്കുവായി വരും.

## ൧൧൭

(൭൫) തസ്മാൽ സ്വാഹാരാഹതാൽ.

(൭൬) ദ്യുജ്യാപ്തേ ക്രമശശ്ചരം ധന മൃണം കൎയ്യാൽ തുലാജാദികമിതി— സ്വാഹാരാഹതാൽ തസ്മാൽ ദ്യുജ്യാപ്തേ ചരം ക്രമശഃ തുലാജാദികം ധനം ഋണം കൎയ്യാൽ ഇത്യന്വയഃ.

അവിടെ ഇനി അവിശേഷം വേണ്ടി വന്നാൽ അപ്പോഴും ഈ ശങ്കുവിനു ഭേദമില്ലാത്തതുകൊണ്ടു ഈ ശങ്കുവിനെ കളയാതെ ഒരേടത്തു വെച്ചേക്കുക. ആ ശങ്കുവിനെ കണ്ടുവെ

ച്ച് സ്വദേശഹാരകം കൊണ്ടു പെരുക്കിദ്യുജ്യകൊണ്ടു ഹരിക്കണം: കിട്ടുന്ന ഫലത്തിൽ ചരം സംസ്കരിക്കയും വേണം. ഇവിടെ ചരം മേഷാദിയാണെങ്കിൽ വാങ്ങുകയും, തുലാദിയാണെങ്കിൽ കൂട്ടുകയു മാണു താനും.

൧൩൭

(൭൩) തച്ചാപം വിപരീതസംസ്കൃതചരം ഗമ്യാ ഗതാ വാ സവ ഇതി—വിപരീതസംസ്കൃതചരം തച്ചാപം ഗമ്യാ ഗതാ വാ അസവ ഇത്യന്വയഃ. സ്യുരിതി ശേഷഃ.

ചരം സംസ്കരിച്ചിരിക്കുന്ന ആ ഫലത്തെ ചാപിക്കണം: *ചാപിച്ചു കിട്ടിയ ഫലത്തിൽ ചരം മുൻപറഞ്ഞതിന്നു വിപരീതമായി സംസ്കരിച്ചു നാ-ൽ ഹരിച്ചാൽ കിട്ടുന്ന ഫലം വിനാഴികയാകുന്നു. അവയെ നാ-ൽ കയററി നാഴികയും വരുത്തുക. ഗണിച്ചതു ഉച്ചക്കു മുൻപിലെക്കാണെങ്കിൽ അവ ഉദയം മുതൽ ഇഷ്ടപദച്ഛായാകാലത്തെക്കുള്ള ചെന്ന നാഴികവിനാഴികകളാണെന്നും, ഗണിച്ചതു ഉച്ചക്കു ശേഷമാണെങ്കിൽ ഇഷ്ടപദച്ഛായാകാലം മുതൽ സൂൎയ്യാസ്തമനത്തിന്നു ചെല്ലുവാനുള്ള നാഴികവിനാഴികകളാണെന്നും അറിയണം.

ഇങ്ങിനെ ഗണിച്ചു വന്ന നാഴികയും മുൽപ് ആദിത്യനെ തൽകാലിച്ച നാഴികയും തമ്മിൽ ഭേദമുണ്ടെങ്കിൽ ആദിത്യനെ അപ്പോൾ കിട്ടിയ നാഴികക്കു തൽക്കാലിക്കുകയും, അതിൽ നിന്നു ചരവും ദ്യുജ്യയും വരുത്തി മുൻവെച്ചിരിക്കുന്ന ശങ്കുവിനെ സ്വദേശഹാരകംകൊണ്ടു പെരുക്കി ഈ ദ്യുജ്യകൊണ്ടു ഹരിക്കുകയും, അപ്പോൾ കിട്ടിയ ഫലത്തിൽ ചരം സംസ്കരിച്ച് ചാപിച്ച് ചരം വിപരീതവും സംസ്കൂ

* ചാപിക്കുവാൻ ൧൱൧-ാം പാര നോക്കുക.

രിച്ച് ൬൦-ൽ ഹരിച്ച വിനാഴികയും, ൬൦—ൽ കയററി നാഴികയും ഉണ്ടാക്കുകയും വേണം: ഇങ്ങിനെ ക്രിയ ചെയ്തുണ്ടായ നാഴികയും, ആദിത്യനെ തൽകാലിച്ച നാഴികയും ഒത്തുവന്നാൽ ഇഷ്ടപടച്ഛായാനാഴിക സൂക്ഷ്മമായി വന്നതാം. സൂര്യന്റെ വിപരീതച്ഛായ ഗണിക്കുന്നതു ഇങ്ങിനേയാകുന്നു.

ഇനി മദ്ധ്യാഹ്നച്ഛായ, ഭുജാച്ഛായ, കോടിച്ഛായ, കോണച്ഛായ ഇങ്ങിനെ പല വിധവും ഛായാഗണിതമുണ്ട്. ഇവകളെക്കൊണ്ടു ഉപയോഗം വളരെ കുറവാകയാൽ അവയുടെ ക്രിയ ഇവിടെ പറയുന്നില്ല. അവയും ഈ പറഞ്ഞ ഗണിതപ്രകാരം തന്നെ ഗണിച്ചു വരുത്താവുന്നതുമാകുന്നു.

സൂര്യച്ഛായാഖണ്ഡം കഴിഞ്ഞു.

---

## ൯. സോമച്ഛായാഖണ്ഡം.

---

### ൧൩൧

ഇനി ചന്ദ്രന്റെ ക്രമച്ഛായ ഗണിക്കാൻ പറയുന്നു.

(൭൩) കാര്യാഃ സൂര്യശശാങ്കതുംഗഫണിന സ്തൽകാലജാഃ സായനാ ഇതി— സൂര്യശശാങ്കതുംഗഫണിനഃ തൽകാലജാഃ സായനാഃ കാര്യാ ഇത്യന്വയഃ സ്യുരിതി ശേഷഃ.

അവിടെ ഇഷ്ടദിവസം സൂര്യാസ്തമനസമയത്തേക്കു ആദിത്യനേയും, ചന്ദ്രനേയും, തുംഗനേയും, രാഹുവിനേയും ഒക്കകൊണ്ടു ഇലിയാദിയായി ഉണ്ടാക്കി, അവനാലും ഇഷ്ടസമയത്തേക്കു തൽക്കാലിച്ച്, നാലിലും ദൃഗയനം സംസ്കരിക്കണം.

### ൧൩൨

ഇനി ചന്ദ്രന്റെ 'വിക്ഷേപം' വരുത്തുവാൻ പറയുന്നു.

(൩൩) പാതൊനസ്യ വിധൊ സ്തു ബാഹുജഫലം ക്ഷേപൊ ദശാം ശൊനിത മിതി-- പാതൊനസ്യ വിധൊഃ ബാഹുജഫലം തു ദശാംശൊനിതം ക്ഷേപഃ ഇത്യന്വയഃ സ്പഷ്ടമിതി ശെഷഃ

ചന്ദ്രനെ വേറെ വെച്ച് രാഹുവിനെ വാങ്ങി തുലാമേഷാദി അറിഞ്ഞു ഭുജക്ക "നരൊനന" എന്നു തുടങ്ങിയുള്ള *ജ്യവു കൊള്ളണം. ഈ ജ്യവ രണ്ടേടത്തുവെച്ച് ഒന്നിനെ പത്തിൽ ഹരിച്ചു കിട്ടിയ ഫലം മറേറതിൻനിന്നു കളനനം. എന്നാൽ അതു ചന്ദ്രൻെറ 'വിക്ഷേപ' മായി വരും. ഈ "നരൊനപാ" ദിജ്യാവിൻെറ തുലാമേഷാദിയാണ വിക്ഷേപത്തിൻേറയും ദിക്ക എന്നറിയുകയും വേണം.

## ൩൪

ഇനി കാലലഗ്നം വരുത്തുവാൻ പറയുന്നു.

(൩൫) കൃതപാഷൾഭയുതെ രവാ വസുകലാഭേദം ചരം ചാംശകെ യൊജ്യാഃ ഷാംഗുണരാത്രിയാതഘടികാഃ കാലാഖ്യലഗ്നാപ്തയെ ഇതി— ഷൾഭയുതെ രവെഃ അസുകലാഭേദം ചരം ച കൃതപാ കാലാഖ്യലഗ്നാപ്തയെ ഷാംഗുണാരാത്രിയാതഘടികാഃ അംശകെ യൊജ്യാ ഇത്യന്വയഃ. സ്പഷ്ടമിതി ശെഷഃ.

ആദിത്യനെ വേറെ രണ്ടേടത്തുവെച്ച്, രണ്ടിലും ആറു രാശി കൂട്ടി, ഒന്നിൽനിന്നു ചരവും പ്രാണകലാന്തരവും കൊണ്ടു് മററതിൽ സംസ്കരിക്കക: പിന്നെ ഇഷ്ടസമയത്തേക്ക രാച്ചെന്ന നാഴികവിനാഴികകളെ ആറിൽ പെരുക്കി വിനാഴികാസ്ഥാനത്തെ അറുപതിലും നാഴികാസ്ഥാനത്തെ മുപ്പതിലും കയററി, വിനാഴികസ്ഥാനം ഇലിയിൽ വരുമാറ് ചരപ്രാണകലാന്തരങ്ങൾസംസ്കരിച്ച ആദിത്യനിൽ കൂട്ടണം. എന്നാൽ അതു തൽകാലകാല ലഗ്നമായിട്ടു വരും. ഭുജക്ക കൊള്ളുന്ന ജ്യാക്കളൊക്കയും തുലാദി ധനവും മേഷാദി ഋണവു മാകുന്നു.

* നരൊനപാദിജ്യാവ് ൧൯൯-ാം പാരയിൽ കാണാം.

പ്രാണകലാന്തരം മാത്രം ഓജപദമാണെങ്കിൽ ഊനവും. യുഗ്മപദമാണെങ്കിൽ ധനവുമാകുന്നു. മുൻപ് ഉണ്ടാക്കിയ വിക്ഷേപവും ഈ കാലലഗ്നവും ഒരേടത്തു സൂക്ഷിച്ചു വെക്കുക.

### ൱൬൯

ഇനി "ദ്വിതീയസ്ഫുടചന്ദ്രനെ വരുത്തുവാൻ പറയുന്നു.

(൭൭) ചന്ദ്രാദ്വിത്രിഭഗതോഽപി തപനം ത്യക്ത്വാ "നരൊനാദ്യാ"ദികം നിത്വാ തദ്വധ "സ്മരണാം"ശമുഡുപെ സ്വാർണ്ണം ദിഗൈക്യാന്തരാ ദിതി— ചന്ദ്രാൽ വിത്രിഭഗതഃ അപി തപനം ത്യക്ത്വാ "നരൊനാദ്യാ"ദികം നിത്വാ തദ്വധസ്മരണാംശം ദിഗൈക്യാന്തരാൽ ഉഡുപെ സ്വാർണ്ണം കുര്യാൽ ഇത്യന്വയഃ.

അവിടെ ചന്ദ്രനെ വേറേവെച്ച് ആദിത്യനെ വാങ്ങി ഭുജക്ക "നരൊനാദ്യാ"ദി ജ്യാവു കൊള്ളുക. പിന്നെ ത്രിഗ്രഹനേയും വേറേ വെച്ച് മൂന്ന രാശികളഞ്ഞു അതിൽ നിന്നും ആദിത്യനെവാങ്ങി "നരോനാദ്യാ"ദിജ്യാവു തന്നെ കൊള്ളുക: ആ കൊണ്ട രണ്ടു "നരോനാദ്യാ"ദിജ്യാക്കളേയും തമ്മിൽ പെരുക്കി "സ്മരണം" എന്ന ദവെ കൊണ്ടു ഹരിച്ചു കിട്ടിയ ഫലം ചന്ദ്രനിൽ സംസ്കരിക്കുകയും വേണം. "നരോനാദ്യാ"ദിജ്യാവുകൾ രണ്ടും ദിക്ക ഒന്നാണെങ്കിൽ ഹരിച്ച ഫലം ചന്ദ്രനിൽ കൂട്ടുകയും, ദിക്ക ഒന്നല്ലെങ്കിൽ ചന്ദ്രനിൽ നിന്നു കളയുകയുമാണ് വേണ്ടതെന്നും അറിയണം. ഈ സംസ്കാരവും കൂടി സംസ്കരിച്ചിരിക്കുന്ന ചന്ദ്രനു "ദ്വിതീയസ്ഫുടചന്ദ്രൻ" എന്നു പേർ പറയും.

### ൱൭൦

ഇനി ദൃക്ഫലസംസ്കാരത്തെ പറയുന്നു.

(൭൮) ക്ഷേപോ വിത്രിഭചന്ദ്രദൊഃ ഫലഹതൊ "ഭൂരസത്തു" ഹൃൽ ദൃക്ഫലം ഇതി— വിത്രിഭചന്ദ്രദൊഃ ഫലഹതഃ "ഭൂരസത്തു"ഹൃൽ ക്ഷേപഃ ദൃക്ഫലം സ്യാൽ. ഇത്യന്വയഃ.

പിന്നെ ദ്വിതീയസ്ഫുടചന്ദ്രനെ വേറേ വെച്ച് മൂന്നു രാശി വാങ്ങി ഭുജക്കു "നരോനപാ"ദിജ്യാവു കൊണ്ടു, അതിനെ മുൻപ് ഉണ്ടാക്കിയ വിക്ഷേപം കൊണ്ടു പെരുക്കി "ഭൂസേതു" എന്ന നാമം കൊണ്ടു ഹരിക്കണം: കിട്ടിയ ഫലം "ദൃക്ഫലം" ആകുന്നു.

൧൭൭

(൭൨) കൃത്വാ തദ്ദളിതം വിധൌ തദപമക്ഷേപാനപിതൊനഃ സ്ഫുട ഇതി— തദ്ദളിതം വിധൌ കൃത്വാ തദപമക്ഷേപാനപിതൊനഃ സ്ഫുടഃ കാൎയ്യ ഇത്യന്വയഃ.

പിന്നെ ആ ദൃക്ഫലത്തിൽ പകുതി വേറെ വെച്ചു, ഒരു പകുതി ദ്വിതീയ ചന്ദ്രസ്ഫുടത്തിൽ സംസ്കരിക്കുക. ദ്വിതീയചന്ദ്രസ്ഫുടത്തിൽ നിന്നു മുമ്പു കൊണ്ട "നരോനപാ"ദിജ്യാവിന്നും വിക്ഷേപത്തിന്നും ദിക്കു ഒന്നാണെങ്കിൽ ദൃക്ഫലം ദ്വിതീയസ്ഫുടചന്ദ്രനിൽ കൂട്ടുകയും, ഒന്നല്ലെങ്കിൽ കളയുകയുമാണ് വേണ്ടതു. പിന്നെ ഇങ്ങിനെ ദൃക്ഫലാൎദ്ധം സംസ്കരിച്ചിരിക്കുന്ന ദ്വിതീയ സ്ഫുടചന്ദ്രനെ വേറെ വെച്ചു അതിന്റെ ഭുജക്കു അപമചാപം (ക്രാന്തി) കൊണ്ടു അതിൽ വിക്ഷേപം സംസ്കരിച്ചാൽ അപമചാപം സ്ഫുടമായ്വരും. ഇവിടെയും ഈ അപമചാപത്തിന്നും വിക്ഷേപത്തിന്നും ദിക്കു ഒന്നാണെങ്കിൽ തമ്മിൽ കൂട്ടുകയും, ഒന്നല്ലെങ്കിൽ അന്തരിക്കുകയും ആണു വേണ്ടത്. തമ്മിൽ അന്തരിക്കുമ്പോൾ വിക്ഷേപം അപമചാപത്തേക്കാൾ അധികമുണ്ടെങ്കിൽ വിക്ഷേപത്തിൽ നിന്നു അപമചാപം കളയുകയും, ശേഷമുള്ളതു "ക്രാന്തിചാപ"മാണെന്നു കല്പിച്ചു അതിന്റെ ദിക്കു ധരിച്ചു ഒടേതു കളയാതെ വെക്കുകയും വേണം.

൧൭൮

ഇനി ചരവും ദ്യുജ്യയും വരുത്തുവാൻ പറയുന്നു.

(൧വ്യ) തദ്ഗോഃ കൊടിജചംഭനോദ്ധികമഹാജീവെ ചരദ്ദൃജ്ഞകെ ഇ തി— ക്രമെണ അന്വയഃ. സ്യാതാ മിതി ശെഷഃ.

പിന്നെ ഇതിന്നു മുമ്പിൽ പറഞ്ഞപ്രകാരം വിക്ഷേപം സംസ്കരിച്ചിരിക്കുന്ന ക്രാന്തിചാപത്തിന്റെ ഇചികളെ വേറെ വെച്ച്, നാലും ഉണ്ടെങ്കിൽ നാലും കയററി, അതിൽ നിന്നു 'ലംബനാ ലിജ്യാവ * കൊണ്ടാൽ അതു ചരമായി വരു ന്നതാകുന്നു. അതിന്റെ ഋണധനം ക്രാന്തി ചാപത്തിന്റെ ഋണധനം പോലെ യെന്നറിയുകയും വേണം. പിന്നേയും സ്ഫുടക്രാന്തി ചാപത്തെ വെച്ച് അറുപതിലും മുപ്പതിലും കയ റി, അഉമൂന്നു രാശിയിൽ നിന്നു കളഞ്ഞു ശേഷമുള്ളതിൽ നി ന്നു മഹാജ്യാവു കൊണ്ടാൽ അതു 'ദൃജ്യ'യായും വരുന്നതാകു ന്നു. അതിന്നു ഋണധനം നോക്കുകയും വേണ്ട.

## ൧൩൪

ഇനി ഇൗ ചരത്തിനെ ഇഷ്ടദേശത്തേക്കാക്കുവാൻ പറ യുന്നു.

(൧വ്യ) സ്വാക്ഷവ്യംഗുലതാഡിത ശ്വംഗുണഃ സ്പഷ്ടോ "ലിപ്തീപെ." ധൃതഇതി—സ്വാക്ഷവ്യംഗുലതാഡിതഃ "ലിലിപൊ"ധൃതഃ ചരഗുണഃ സ്പഷ്ടഃ ഇത്യന്വയഃ സ്യാദിതി ശെഷഃ.

"ലംബനാലി" ജ്യാവ് ആഢത്തുക്ക ഉള്ളതാകകൊണ്ടു, മേ ൽപറഞ്ഞതുപോലെ വരുത്തിയ ചരത്തെ വെച്ച്, അവരവ രുടെ ദേശത്തേക്കുള്ള പലാംഗുലം കൊണ്ടു ഗുണിച്ചു് കൊണ്ടു പെരുക്കി "ലിലിപാറ" എന്നതുകൊണ്ടു ഹരിച്ചാൽ വരുന്ന ഫലം അവരവരുടെ ദേശത്തേക്കുള്ള ചരമായി വരും.

## ൧൩൫

ഇനി ശങ്കു വരുത്തുവാൻ പറയുന്നു.

* ലംബനാലിജ്യാവ് ൮൮-ാം പേരയിൽ കാണാം.

(൩൧) ത്യക്തന്ത്യാ കൃതദൃക്ഫലം കൃതകലാപ്രാണാന്തരം കാലത സ്ഫുടോർജ്യാ ചരസംസ്കൃതാ ദിനഗുണഘ്നക്ഷുണ്ണാ സ്വഹാരോദ്ധൃതാ— ശംകരി തി— കൃതദൃക്ഫലം കൃതകലാപ്രാണാന്തരം ഇന്ദും കാലതഃ ത്യക്ത്വാ, തദ്ദോർജ്യാ ചരസംസ്കൃതാ ദിനഗുണഘ്നക്ഷുണ്ണാ സ്വഹാരോദ്ധൃതാ ശംകുരിത്യന്വയാത് സ്യാദിതി ശേഷഃ.

പിന്നെ ദൃക്ഫലാർദ്ധം സംസ്കരിച്ചിരിക്കുന്ന ദ്വിതീയ സ്ഫുടചന്ദ്രനിൽ ദൃക്ഫലം പകുതി വെച്ചിരിക്കുന്നതും കൂടി സംസ്കരിച്ച്, ആ ചന്ദ്രനെ വേറേ വെച്ച പ്രാണകലാന്തരം (൨൨) വരുത്തി, അതു ആ ചന്ദ്രനിൽ തന്നെ ശോധനത്തിനു തക്കവണ്ണം സംസ്കരിക്കുക: ആ ചന്ദ്രനു 'സംസ്കൃതചന്ദ്രൻ' എന്നു പേർ. പിന്നെ ഈ സംസ്കൃതചന്ദ്രനെ മുമ്പേ ഉണ്ടാക്കിയ കാലലഗ്നത്തിൽ നിന്നും വാങ്ങി, തുലാമേഷാദിയും കർക്കിമകരാദിയും സൂക്ഷിച്ച്, ഉള്ള മഹാജ്യാവു (൨൩) കൊണ്ടു, അതിൽ മുമ്പേ ഉണ്ടാക്കി വെച്ചിരിക്കുന്ന ചരം സംസ്കരിക്കണം. ഈ മഹാജ്യാവിന്റെയും മുൻവരുത്തിയ ചരത്തിന്റെയും തുലാമേഷാദി ഒന്നാണെങ്കിൽ തമ്മിൽ കൂട്ടുകയും, ഒന്നല്ലെങ്കിൽ അന്തരിക്കുകയുമാണു വേണ്ടതു. പിന്നെ ചരസംസ്കൃതമായ മഹാജ്യാവിനെ ദ്യുജ്യകൊണ്ടു പെരുക്കി സ്വച്ഛേദഹാരകം കൊണ്ടു ഹരിച്ചാൽ വരുന്ന ഫലം ചന്ദ്രച്ഛായക്കുള്ള മഹാശങ്കുവായി വരുന്നതാകുന്നു.

൩൨

ഇനി ഈ മഹാശങ്കുകൊണ്ടു മഹാച്ഛായ വരുത്തി; അതുകൊണ്ടു അടി വരുത്തുവാൻ പറയുന്നു.

(൩൨) ത്രിഭജീവയോഃ കൃതിഭിദാമൂലാൽ ലോകാഹതിഃ. ശീതാംശോഃ പദഭാ ചതുർഗ്ഗുണിത ഗത്യംശോനശംകൂദ്ധൃതേതി— ത്രിഭജീവയോഃ കൃതിഭിദാമൂലാൽ ലോകാഹതിഃ ചതുർഗ്ഗുണിതഗത്യംശോനശംകൂദ്ധൃതാ ശീതാംശോഃ പദഭാ ഇത്യന്വയഃ. സ്യാദിതി ശേഷഃ.

പിന്നെ ശംകുവിനെ വേറേ വെച്ചു വൎഗ്ഗിച്ച് അതിനെ ത്രിജ്യാവൎഗ്ഗമായ "ഗാനം കന്ദപ്പദപ്പുകൽ" എന്നതിൽ നിന്നു വാങ്ങി, ശേഷത്തെ മൂലിച്ചാൽ ചന്ദ്രന്റെ മഹാച്ഛായ വരും. അതിനെ അൎദ്ധിച്ച് ൧൨ കൊണ്ടു പെരുക്കുക: പിന്നെ ചന്ദ്രഗതി ഇലിയും തീയതിയുമായി വെച്ച്, രണ്ടു സ്ഥാനത്തേയും നാലിൽ പെരുക്കി ഇലി ൩൦-ൽ കയററി, അൎദ്ധാധിക്യമുണ്ടെങ്കിൽ ഒന്നും കൂടി തീയതിയിൽ കൂട്ടി ആ തീയതിയെ മഹാശംകുവിൽ നിന്നും കളഞ്ഞ ശേഷംകൊണ്ടു മുമ്പു ൧൨-ൽ പെരുക്കി വെച്ചതിനെ ഹരിച്ചാൽ വരുന്ന ഫലം ഇഷ്ടകാലത്തെ ക്കുള്ള ചന്ദ്രച്ഛായയുടെ അടിയായി വരുന്നതാകുന്നു. ശേഷത്തെ ൬൦-ൽ പെരുക്കി മേൽപറഞ്ഞ ഹാരകം കൊണ്ടുതന്നെ ഹരിച്ചാൽ കിട്ടുന്ന ഫലം അംഗുലവുമാകുന്നു.

൧൬൯

ഇനി ച്ഛായ കാണുന്നതോ കാണാത്തതോ എന്നും, ചന്ദ്രൻ ഉച്ചക്കു മുമ്പോ പിമ്പോ എന്നും അറിയാൻ പറയുന്നു.

(ശ്ലോ) ശംകുഃ സോയ മജാദിഗോ യദി ശശീ ദൃശ്യാൎദ്ധഗോ നാന്യഥേത—സോയം ശംകുഃ അജാദിഗഃ യദി ശശീ ദൃശ്യാൎദ്ധഗഃ, അന്യഥാ ന ഇന്ദുനചയഃ സ്യാദിതി ശേഷഃ.

അവിടെ ശംകു വരുത്തുവാൻ കാലലഗ്നത്തിൽ നിന്നു സംസ്കൃതചന്ദ്രനെ വാങ്ങിയാൽ ശേഷം മിക്കു മേഷാദിയാണെങ്കിൽ അപ്പോൾ ഗണിക്കുന്ന നേരത്തു ച്ഛായ കാണുമെന്നും, തുലാദിയാണെങ്കിൽ കാണുകയില്ലെന്നും താല്പൎയ്യം.

൧൭൦

(ശ്ലോ) ശങ്കോഃ കൎക്കിമൃഗാദിത സ്സ്വപരപൂൎവ്വാൎദ്ധോപഗ സ്സോമാ ഇതി— ക്രമേണാനായഃ. ഭവേദിതി ശേഷഃ.

കാലലഗ്നത്തിൽ നിന്നു ചന്ദ്രനെ വാങ്ങിയാൽ ശേഷത്തിന്റെ മിക്കു മകരാദിയാണെങ്കിൽ ചന്ദ്രൻ ഉച്ചക്കു മുമ്പേ

യാണെന്നും, കക്ക്യാദിയാണെങ്കിൽ ഉച്ചതിരിഞ്ഞുവെന്നും അറിയുക, ചന്ദ്രന്റെ ക്രമഛായ ഗണിക്കുക ഇങ്ങിനെയാകുന്നു.

൧൭൭

ഇനി ചന്ദ്രന്റെ വിപരീതച്ഛായ ഗണിക്കാൻ പറയുന്നു. ഇവിടെ ഇത്ര അടിയാകുമ്പോഴക്ക ഇത്ര നാഴികയായി എന്നു ആദ്യം ഉപഹരിക്കേണ്ടതാകകൊണ്ടു ഉപഹരിപ്പാൻ ആദ്യം പറയുന്നു.

(വ്യം) സൂൎയ്യാസ്തമയൈക്യഭോഗാ നിജമ മിതി ഗുണാ നാഗരക്താ ഇതി— ക്രമേണ അന്വയഃ. സ്വൂരിതി ശേഷഃ.

ഇവിടെ ഇഷ്ടദിവസത്തെ അസ്തമനത്തിന്നു സൂൎയ്യന്റെ സ്ഫുടം ദൃക്കകൊണ്ടുണ്ടാക്കി, അന്നത്തെ പക്കം എരട്ടിച്ചാലുണ്ടാകുന്ന സംഖ്യയോളമുള്ള നാഴികകൊണ്ടു അതിനെ സൂൎയ്യാസ്തമനത്തിങ്കൽ നിന്നു മേൽപട്ടു തൽക്കാലിക്കുകയും, ആദിത്യനിൽ നാ രാശി കൂട്ടി ആദിത്യന്റെ അസ്തമനാൽ പരം വരുത്തുകയും വേണം.

൧൭൮

(വ്യം) തഥൈന്ദോ ഭൂക്താംശാ ഇതി— ക്രമേണാന്വയഃ.

മേൽപറഞ്ഞപ്രകാരം തന്നെ സൂൎയ്യാസ്തമനത്തിങ്കലേക്ക ചന്ദ്രസ്ഫുടവും ദൃക്കകൊണ്ടുണ്ടാക്കി അന്നത്തെ പക്കം എരട്ടിച്ചാലുണ്ടാകുന്ന നാഴികകൊണ്ട മേല്പട്ടു (ചന്ദ്രോദയത്തിങ്കലേക്ക) തൽക്കാലിച്ച, അതിൽനിന്നു ചന്ദ്രന്റെ ഉദയാൽപൂൎവ്വവും വരുത്തണമെന്നൎത്ഥം.

൧൭൯

(വ്യം) മദ്ധ്യഭാനാം മിതി രപി സഹിതെ ഷൾപഞ്ച ഭാനാഡികാഃ സപ്ത മിതി— ക്രമേണാന്വയഃ

ഇങ്ങിനെ ആദിത്യന്റെ അസ്തമനാൽ പരവും, ചന്ദ്രന്റെ ഉദയാൽപൂൎവ്വവുമുള്ള നാഴികകൾ വരുത്തി അവതമ്മി

ൽ കൂട്ടി ആ രണ്ടു രാശികളുടെ ഇടയിലുള്ള രാശിപ്രമാണനാഴികകളും അതിൽ കൂട്ടിയാൽ അതു ആദിത്യാസ്തമനത്തിൽ നിന്നു ചന്ദ്രൻ ഉദിക്കുമ്പോഴെക്കുള്ള രാച്ചെന്ന നാഴികകളായിട്ടു വരും. അവിടെ ഈ നാഴികകൾക്കു സൂക്ഷ്മത പോരായ്മയുണ്ട്. അതുകൊണ്ടു ആ ചന്ദ്രോദയനാഴികക്കു ആദിത്യചന്ദ്രന്മാരെ തൽകാലിച്ച് പിന്നേയും സൂൎയ്യാസ്തമനാൽ പരവും, ചന്ദ്രോദയാൽ പൂൎവ്വവും വരുത്തി എടക്കുള്ള രാശിപ്രമാണനാഴികകളും കൂട്ടണം. അപ്പോഴും അതു മുമ്പേ വന്ന നാഴികകളോടു ഒത്തു വന്നില്ലെങ്കിൽ, തൽക്കാലിച്ച നാഴികകളും ചന്ദ്രോദയനാഴികകളും ഒത്തു വരുന്നതു വരെ വീണ്ടും ഇങ്ങിനെ ക്രിയ ചെയ്യണം, അതു രണ്ടും ഒത്തുവന്നാൽ ചന്ദ്രോദയസമയത്തേക്കുള്ള രാച്ചെന്ന നാഴിക സൂക്ഷ്മമായിരിക്കുന്നതാകുന്നു. അവിടെ കറുത്തപക്ഷത്തിൽ ചന്ദ്രൻ ഉച്ചയാകും മുമ്പേയുള്ള ക്രിയയാണു ആദ്യം പറയുന്നതു്. അവിടെ ചന്ദ്രൻ നിൽക്കുന്ന രാശിമാസത്തിലെ ആദിത്യൻെറ അടിവാക്യംകൊണ്ട് ചന്ദ്രനുദിക്കുമ്പോൾ തുടങ്ങീട്ട് ഇഷ്ടപദച്ഛായയിങ്കലേക്കു ചെന്ന നാഴികകളെ ഏകദേശം അറിഞ്ഞ്, ആ നാഴികകളെ ചന്ദ്രോദയകാലനാഴികകളിൽ കൂട്ടിയാൽ ആദിത്യാസ്തമനത്തിങ്കൽനിന്ന ഇഷ്ടപദഛായാകാലത്തേക്കു രാച്ചെന്ന നാഴികകൾ വരുന്നതാണ്. അവിടെ കറുത്ത പക്ഷത്തിൽ ചന്ദ്രോദയവും ആദിത്യാസ്തമനവും ഒരു രാശിയിൽ തന്നേയാകുന്നു വെങ്കിൽ ആദിത്യൻെറ അസ്തമനാൽപരം വരുത്തി അതിൽ നിന്നു ചന്ദ്രൻെറ ഉദയാൻപരം വാങ്ങിയാൽ ശേഷിച്ചതു ചന്ദ്രോദയകാലനാഴികകളായി വരുമെന്നറിക.

## ൧൮൦

വെളുത്ത പക്ഷത്തിൽ ചന്ദ്രൻ ഉച്ചയാകുംമുമ്പെ ഉള്ള ക്രിയ ഇനിയത്തെ പാരയിൽ പറയുന്നതാണ്. ചന്ദ്രൻ

ഉച്ചതിരിഞ്ഞാലത്തെ ക്രിയ രണ്ടു പക്ഷത്തിലും ഒരുപോലെ ആകകൊണ്ടു അതിനേയാണു ഇവിടെ പറയുന്നതു്.

(വ്യ.) ശോധ്യാഃ പ്രത്യക്കപാലെ വിധു ഗ്രഹ തു സംസ്കാരഭ ഇതി— പ്രത്യക്കപാലെ ശോധ്യഃ, ഇഹ തു വിധുഃ സംസ്കാരഭ ഇത്യന്വയഃ. സ്യാദിതി ശേഷഃ.

ചന്ദ്രന്റെ ഉച്ചക്കു മുമ്പേയുള്ള കാലത്തിന്നു 'പ്രാക്കപാല'മെന്നും, ഉച്ചതിരിഞ്ഞാലുള്ള കാലത്തിന്നു 'പ്രത്യക്കപാല'മെന്നും പേരാകുന്നു. അവിടെ രണ്ടു പക്ഷത്തിലും ചന്ദ്രൻ ഉച്ചതിരിഞ്ഞാൽ ചന്ദ്രനിൽ കൂടി ആറു രാശി കൂട്ടണം. ചന്ദ്രനിൽ ആറു രാശി കൂട്ടുമ്പോൾ വരുന്നതു രണ്ടു പക്ഷത്തിലും ചന്ദ്രൻ അസ്തമിക്കുന്ന രാശിയാണല്ലൊ. അതുകൊണ്ടു ഇവിടെ ചന്ദ്രന്റെ അസ്തമനാൽ പൂർവ്വത്തെ വരുത്തേണമെന്നു മാത്രം വ്യത്യാസമുണ്ടു്. മറ്റെല്ലാം മുൻ പറഞ്ഞതുപോലെത്തന്നേയാകുന്നു. ഇങ്ങിനെ ആദിത്യാസ്തമനാൽ പരവും, ചന്ദ്രാസ്തമനാൽ പൂർവ്വവും, അതിനിടക്കുള്ള രാശിപ്രമാണനാഴികകളും തമ്മിൽ കൂട്ടിയാൽ വരുന്ന നാഴികയിൽനിന്നു ഇഷ്ടപദച്ഛായാനാഴികകളെ വാങ്ങിയാൽ, ശേഷം ഇഷ്ട പദത്തിങ്കലേക്കു രാച്ചെന്ന നാഴികകളായി വരുന്നതാകുന്നു. അവിടെ കറുത്ത പക്ഷത്തിൽ പാതിക്കപ്പുറം ചന്ദ്രൻ ഉച്ചതിരിഞ്ഞിട്ടുള്ള ച്ഛായ പിറന്നാൾ സൂർയ്യോദയത്തിന്നു ശേഷമാണല്ലൊ വരിക. പാതിക്കുമുമ്പെ ചന്ദ്രൻ ഉച്ചതിരിഞ്ഞിട്ടുള്ള ച്ഛായക്കു ചന്ദ്രാസ്തമനം വരുത്തേണ്ടിവരികകൊണ്ടും, ചന്ദ്രാസ്തമനം പിറന്നാൾ സൂർയ്യോദയത്തിന്നു ശേഷമാകകൊണ്ടും അവിടെ പിറന്നാൾ ആദിത്യോദയത്തിന്നു ചന്ദ്രാദിത്യന്മാരെ ഉണ്ടാക്കി അന്നത്തെ പക്കം ഇരട്ടിച്ച നാഴികകൊണ്ടു രണ്ടിനേയും മേൽപട്ടു (ചന്ദ്രാസ്തമനത്തിങ്കലേക്കു്) തൽക്കാലിച്ചു്, ചന്ദ്രനിൽ മാത്രം ആറു രാശികൂട്ടി, ആദിത്യന്റെ ഉദയാൽപരവും ചന്ദ്ര

ന്റെ അസ്തമനാൽ പൂൎവ്വവും അതിനിടക്കുള്ള രാശിപ്രമാണ നാഴികകളും ഇവ ഒക്കെയും തമ്മിൽ കൂട്ടിയാൽ സൂൎയ്യോദയത്തിങ്കൽനിന്നു ചന്ദ്രാസ്തമനത്തിങ്കലേക്കു പുലൎന്ന നാഴികകളായിവരും. പിന്നെ അതിനെ മുമ്പു പറഞ്ഞതുപോലെ അവിശേഷം വരുത്തിയാൽ സൂക്ഷ്മമാകയും ചെയ്യും. പിന്നെ, ആ നാഴികകളിൽ പൂൎവ്വരാത്രിപ്രമാണനാഴികകളേയും കൂട്ടി, അതിൽനിന്നു ഇഷ്ടപദച്ഛായാനാഴികകളെ വാങ്ങിയാൽ ശേഷിച്ചതു ആദിത്യാസ്തമനത്തിങ്കൽ നിന്നു ഇഷ്ടപദച്ഛായാകാലത്തേക്കു രാച്ചെന്ന നാഴികകളായി വരും. അവിടെ ചന്ദ്രാസ്തമനവും സൂൎയ്യോദയവും ഒരു രാശിയിലാകുമ്പോൾ ആദിത്യോദയത്തിന്നു മുമ്പാണു ചന്ദ്രാസ്തമനമെങ്കിൽ വൈഷമ്യമില്ലല്ലൊ. സൂൎയ്യോദയത്തിന്നു ശേഷമാണെങ്കിൽ അവിടെ ചന്ദ്രന്റെ അസ്തമനാൽ പൂൎവ്വം വരുത്തി, അതിൽനിന്നു സൂൎയ്യന്റെ ഉദയാൽ പൂൎവ്വം വാങ്ങിയാൽ ശേഷം ചന്ദ്രോദയത്തിങ്കലേക്കു പുലൎന്ന നാഴികകളായിവരും. അതിൽ പൂൎവ്വരാത്രിപ്രമാണവും കൂട്ടിക്കൊൾക. പിന്നെ കറുത്തപക്ഷത്തിൽ ചന്ദ്രോദയത്തിന്നും സൂൎയ്യോദയത്തിന്നും രാശി ഒന്നായി വരുമ്പോൾ ചന്ദ്രനെ കാണാമെങ്കിലും ഛായ കാണ്മാനുണ്ടാകയില്ലെന്നും അറിയുക. ഇങ്ങിനെയാണു രണ്ടു പക്ഷത്തിലും ചന്ദ്രൻ ഉച്ചതിരിഞ്ഞിട്ടുള്ള ക്രിയ.

## ൧൨൪

ഇനി വെളുത്ത പക്ഷത്തിൽ ചന്ദ്രൻ ഉച്ചയാകും മുമ്പുള്ള ക്രിയ പറയുന്നു.

(൨൪) അഹഃപക്ഷേ ത്വജൈൽപ്രാക്. ചന്ദ്രേഷ്ട്യാംശാദിഷാംഭോനചിതരവിഗതഭാഗാന്തമാഭാഘടിത്യ ഇതി— അഹഃപക്ഷേ പ്രാക് ചന്ദ്രേഷ്ട്യാംശാദിഷാംഭോനചിതരവിഗതഭാഗാന്താം അഭാഘടിത്യ ത്വജ ദിത്യനായഃ.

അവിടെ ആദിത്യാസ്തമയത്തിങ്കലേക്ക തന്നെ ചന്ദ്രാദിത്യന്മാരെ ഉണ്ടാക്കി, അന്നത്തെ പക്കം ഇരട്ടിച്ചു വന്ന നാഴികകളെ മുപ്പതു നാഴികകളിൽ നിന്നു വാങ്ങി ശേഷമുള്ള നാഴികകൊണ്ടു രണ്ടിനേയും ആദിത്യാസ്തമനത്തിങ്കൽ നിന്നു കിഴപ്പെട്ടു തൽക്കാലിച്ച്, ആദിത്യനുമാത്രം ആറു രാശി കൂട്ടി, ആദിത്യന്റെ അസ്തമനാൽ പൂർവ്വവും ചന്ദ്രന്റെ ഉദയാൽ പരവും വരുത്തി, അതിനിടയിലുള്ള രാശിപ്രമാണനാഴികകളും തമ്മിൽ കൂട്ടിയാൽ അതു ആദിത്യാസ്തമനത്തിങ്കൽനിന്നു ചുവട്ടിലെക്കുള്ള ചന്ദ്രോദയനാഴികകളായി വരും. ആ നാഴികകളേയും മുമ്പു പറഞ്ഞതുപോലെ അവിശേഷം വരുത്തി സൂക്ഷ്മമാക്കുക. പിന്നെ, ആ നാഴികകളെ ഇഷ്ടപദഛായാനാഴികകളിൽനിന്നു വാങ്ങിയാൽ ശേഷമുള്ളതു ആദിത്യാസ്തമനത്തിങ്കൽനിന്നു ഇഷ്ടപദത്തിങ്കലേക്ക രാച്ചെന്ന നാഴികകളായി വരുന്നതാകുന്നു. പിന്നെ പൂർവ്വപക്ഷത്തിൽ ചന്ദ്രോദയത്തിന്നും സൂര്യാസ്തമനത്തിന്നും രാശി ഒന്നായി വരുമ്പോൾ ചന്ദ്രന്റെ ഉദയാൽപരം വരുത്തി, അതിൽനിന്നു ആദിത്യന്റെ അസ്തമനാൽപരം വാങ്ങി ശേഷമുള്ളതിനെ ഇഷ്ടപദഛായാനാഴികകളിൽ നിന്നു വാങ്ങണമെന്നു മാത്രം വ്യത്യാസമുണ്ടു. അവിടെ വെളുത്ത പക്ഷത്തിൽ ചന്ദ്രാസ്തമനത്തിന്നും സൂര്യാസ്തമനത്തിന്നും രാശി ഒന്നായി വരുമ്പോൾ ചന്ദ്രനെ കാണാമെങ്കിലും ഛായ കാണുകയില്ലെന്നറിക. ഇങ്ങിനെയാണ ഇഷ്ടപദത്തിങ്കലേക്ക രാച്ചെന്ന നാഴികകളെ ഉണ്ടാക്കുന്ന ക്രിയ. ഇവിടെ 'നാഴിക' എന്നു പറഞ്ഞ ദിക്കിലെല്ലാം വിനാഴികകളെ കൂടി ഉണ്ടാക്കുകയും വേണം.

## ൧൮൨

ഇനി ചന്ദ്രന്റെ വിപരീതച്ഛായ ഗണിക്കുവാനുള്ള ക്രിയ പറയുന്നു.

(൨൧) വ്യസ്തേ ഗ്രഹിതകാലതസ്തുഹിനഗോഃ ക്ഷേപാദിനിന്യോപാക്രമാൽ കസ്യാൻ ഷൾഭമുഖൈ രവാ വസുകലാഭേദം ചരാസൂനപി ഇതി—.
വ്യസ്തേ ഗ്രാഹിതകാലതഃ ഉക്തവൽ തുഹിനഗോഃ ക്ഷേപാദി നീത്വാ ഷൾഭമുഖൈ രവൌ അസുകലാഭേദാ ചരാസൂൻ അപി കസ്യാൻ ഇത്യന്വയഃ.

അവിടെ മുമ്പു പറഞ്ഞപ്രകാരം ഇഷ്ടപക്ഷത്തിങ്കലേക്ക രാച്ചെന്ന നാഴികകളെ ഉപഹിച്ച തൽകാലത്തിങ്കലേക്ക ക്രമച്ഛായക്ക പറഞ്ഞപോലെ ചന്ദ്രാദിത്യതുംഗരാഹുക്കളെ ഉണ്ടാക്കി, കാലലഗ്നവും വിക്ഷേപവും ദ്വിതീയസ്ഫുടചന്ദ്രനും ദൃക്ഫലവും ക്രാന്തിചാപവും ചരവും ദ്യുജ്യയും സാംസ്കൃത ചന്ദ്രനും വരുത്തണമെന്നത്ഥം. അവിടെ കാലലഗ്നം വരുത്തുമ്പോൾ ഇഷ്ടനാഴികകളെ ആറിൽ പെരുക്കി കൂട്ടേണ്ടതില്ല എന്നു ഭേദമുണ്ടു്. മറെറല്ലാം മുൻ ക്രമച്ഛായക്ക പറഞ്ഞു പോലെതന്നേയുമാകുന്നു.

## ൧൨൯

### ഇനി ച്ഛായാകൎണ്ണം വരുത്തുവാൻ പറയുന്നു.

(൨൨) പരായാംഗുലവൎഗ്ഗതോ "ഘനസുഖൈ"ര്യുക്താൽപദാംശീതഗോഃ ഗത്യംശം "നരകാ" "ഹതം" "ബലം"ഏതം യുക്തന്ത്വധോ ഭശ്രുതിരിതി- "ഘനസുഖൈഃ" യുക്താൽ പരായാംഗുലവൎഗ്ഗാഃ പദം ശീതഗോഃ ഗത്യംശം "നരകാ"ഹതം "ബലം"ഏതം തു അധഃ യുക്തം ഭശ്രുതിഃ ഇത്യന്വയഃ.

അവിടെ ആദിത്യന്റെ വിപരീതച്ഛായക്ക പറഞ്ഞതുപോലെ ഇഷ്ടമായ അടിഎട്ടിൽ പെരുക്കി അംഗുലമുണ്ടെങ്കിൽ അതും കൂട്ടി വൎഗ്ഗിച്ച് അതിൽ "ഘനസുഖം" എന്നും കൂട കൂട്ടി മൂലിച്ച് ചോട്ട കൂടി ഉണ്ടാക്കിയാൽ അതു ഇലിയും വിലിയുമായി വരും. പിന്നെ ചന്ദ്രന്റെ തൽകാലഗതി വെച്ച് അതിന്റെ തിയതി നാഠ-ൽ ഇറക്കി ഇലിയിൽ കൂട്ടി എട്ടിച്ച "ബലം"കൊണ്ടു ഹരിച്ചുവന്ന ഫലം മുമ്പു മൂലിച്ച

വെച്ചതിൻെറ വിലിയിൽ കൂട്ടിയാൽ അതു ച്ഛായാകൎണ്ണമായി വരുന്നതാകുന്നു.

## ൧൫൪

ഇനി ശങ്കു വരുത്തുവാനാണ പറയുന്നതു.

(വ്യാ) ശങ്കു"ഗീതസഹാസികഃ" ശ്രുതി ഏതൊ "വെന"ഷ്ണശത്യാംശകൈ യ്യുക്ത ഇതി— ശ്രുതിഘ്നഃ "ഗീതസഹാസികഃ" "വെന"ഷ്ണശത്യംശകൈഃ യുക്തഃ ശങ്കുഃ സ്യാ ദിത്യന്വയഃ.

പിന്നെ "ഗീതസഹാസിക" എന്ന നീളത്തിൽ വെച്ച് മേൽപറഞ്ഞ ച്ഛായാകൎണ്ണംകൊണ്ടു ഹരിച്ചു വന്ന ഫലത്തിൽ ചന്ദ്രൻെറ തൽകാലഗതി വെച്ച ഇലിയാക്കി ൧൭–ൽ ഹരിച്ചു കിട്ടിയ ഫലവും കൂടി കൂട്ടിയാൽ അതു ശങ്കുവായി വരുന്നതാകുന്നു. അവിടെ അവിശേഷിക്കുമ്പോഴും ഈ ശങ്കുവന്നു ഭേദമില്ലായ്കകൊണ്ടു ശങ്കു കളയാതെ ഒരേടത്തു വെക്കുകയും ചെയ്യാം.

## ൧൫൫

(വ്യാ) തം നിജദെശഹാരഘ്നിതം കൊട്യാ പമസ്യാഹരെൽ ഇതി— നിജദെശഹാരഘ്നിതം തം അപമസ്യ കൊട്യാ ആഹരേൽ ഇത്യന്വയഃ.

പിന്നെ ശങ്കുവിനെ വേറെ വെച്ച സ്വദേശഹാരകം കൊണ്ടു പെരുക്കി ദൃഗ്ജ്യാ * കൊണ്ടു ഹരിക്കണമെന്നൎത്ഥം.

## ൧൫൬

(വ്യാ) തത്രാപ്തം ചരസാംസ്കൃതം കൃതധനുഃ പ്രത്യക്കപാലെ ഉതൽ ഷൾഭൊനം കൃതഭക്ഫലെ കൃതകലാപ്രാണാന്തരെ സ്വാ വിധാവിതി— തത്ര ആപ്തം ചരസാംസ്കൃതം കൃതധനുഃ തൽ പ്രത്യക്കപാലെ, ഉ ഷൾഭൊനം കൃതഭക്ഫലെ കൃതകലാപ്രാണാന്തരെ വിധൌ സ്വം ഇത്യന്വയഃ.

---

* ദൃഗ്ജ്യാ വരുന്നാൽ ൧൩൪-ാംപദ്യത്തിൽ പറഞ്ഞിട്ടുണ്ടു

പിന്നെ ദൃൿജ്യകൊണ്ടു ഹരിച്ചു വന്ന ഫലത്തിൽ ചരം തു ലാമേഷാദി ധനൎണ്ണമായി സംസ്കരിച്ച്, അതിനെ ചാപിക്കു കയും, * പിന്നെ അതിനെ മുമ്പുണ്ടാക്കിയ സംസ്കൃതചന്ദ്ര നിൽ കൂട്ടുകയും വേണം. അവിടെ രണ്ടു പക്ഷത്തിലായാലും ചന്ദ്രൻ ഉച്ച തിരിഞ്ഞിട്ടുള്ള ഛായയാകുമ്പോൾ ഈ ചാപത്തെ കയററി ആറു രാശിയിൽ നിന്നു വാങ്ങി ശേഷമുള്ളതു സംസ് കൃതചന്ദ്രനിൽ കൂട്ടണമെന്നു ഭേദവുമുണ്ടു്.

൱൮൭

(വൃ) തസ്മാ ദസ്തകകാലലഗ്നരഹിതാൽ നാഡ്യഃ ഷഡാപ്താംശകാ ഇതി— അസ്തകകാലലഗ്നരഹിതാൽ തസ്മാൽ ഷഡാപ്താംശകാഃ നാഡ്യ ഇത്യ ന്വയഃ സ്യുരിതി ശേഷഃ.

ചാപം കൂട്ടിയിരിക്കുന്ന ആ സംസ്കൃതചന്ദ്രനിൽ നി ന്നു മുമ്പുണ്ടാക്കിയ അസ്തമനകാലലഗ്നത്തെ വാങ്ങി ശേഷം രാശി ഉണ്ടെങ്കിൽ ഉള്ള രാശികളെ ൩൦-ൽ ഇറക്കി തീയ തിയാക്കി, ആ തീയതിയെ ആറിൽ ഹരിച്ചാൽ കിട്ടുന്ന ഫലം നാഴികകളായി വരും. ശേഷം തീയതിയുണ്ടെങ്കിൽ ഇലി യാക്കി ആറു കൊണ്ടു തന്നെ ഹരിച്ചാൽ വിനാഴികകളും വ രുന്നതാകുന്നു.

൱൮൮

(വൃ) നാഡീഭേദസുഖാംശയുക്തരഹിതാ സ്വല്പേ ധികേ ഭ്യൂഹ തെ ഇതി— അഭ്യൂഹിതെ അല്പെ അധികെ സതി തു നാഡീഭേദസുഖാംശയു ക്തരഹിതാഃ ഇത്യന്വയഃ.

പിന്നെ ഈ വന്ന നാഴികകളേയും മുമ്പു ഊഹിച്ച നാഴികകളേയും തമ്മിൽ അന്തരിച്ചാൽ ശേഷം നാഴികയു ണ്ടെങ്കിൽ അതിനെക്കൂടി വിനാഴികയാക്കി ഇരുപത്തേഴുകൊ ണ്ടു ഹരിച്ചു കിട്ടിയ ഫലം ഇപ്പോൾ ഉണ്ടായ നാഴികയുടെ

* ചാപിപ്പാൻ ൨൮൮-ാംപാര നോക്കുക.

വിനാഴികയിൽ സംസ്കരിക്കേണം. ഊഹിച്ച നാഴികകൾ (ഇപ്പോൾ ഉണ്ടായ നാഴികയേക്കാൾ) കുറയുമെങ്കിൽ (ഇപ്പോഴുണ്ടായ നാഴികയിൽ) കൂട്ടുകയും, അധികമുണ്ടെങ്കിൽ കളയുകയുമാണ വേണ്ടതു. ഇങ്ങിനെ സംസ്കരിച്ചാൽ വരുന്ന നാഴികകളും ഊഹിച്ച നാഴികകളും സമമായി വന്നുവെങ്കിൽ ആ നാഴികകൾ തന്നെ ഇഷ്ടപദച്ഛായാകാലത്തേക്ക രാച്ചെന്ന നാഴികകൾ സൂക്ഷ്മങ്ങളായി എന്നറിക. അവിടെ ഇപ്പോൾ വന്ന നാഴികകളും മുമ്പു ഊഹിച്ച നാഴികകളും തമ്മിൽ ഭേദമുണ്ടെങ്കിൽ ഇപ്പോൾ വന്ന നാഴികക്ക ആദിത്യചന്ദ്രരാഹുക്കളെ തൽക്കാലിച്ച്, വിക്ഷേപം തുടങ്ങി സംസ്കൃതചന്ദ്രനോളം വരുത്തി, മുമ്പേ വെച്ചിരിക്കുന്ന ശങ്കുവിനെ വേറെ വെച്ച്, സ്വദേശഹാരകംകൊണ്ടു പെരുക്കുക തുടങ്ങി ആറിൽ ഹരിച്ച നാഴിക ഉണ്ടാവോളം ക്രിയ ചെയ്ക. പിന്നേയും ആ നാഴികകളും അപ്പോൾ തൽക്കാലിച്ച നാഴികകളും തമ്മിൽ ഭേദമുണ്ടെങ്കിൽ, ആദിത്യൻ, ചന്ദ്രൻ, ഉച്ചൻ, രാഹു ഇവർ നാലിനേയും അപ്പോൾ വന്ന നാഴികക്ക തൽക്കാലിച്ച് പിന്നേയും വിക്ഷേപാദി നാഴികാന്തം വരുത്തുക. ഇങ്ങിനെ ക്രിയചെയ്ത് സൂൎയ്യാദിഗ്രഹങ്ങളെ തൽക്കാലിച്ച നാഴികവിനാഴികകളും, ക്രിയ ചെയ്തുവന്ന നാഴികവിനാഴികകളും സമമായി വന്നാൽ അപ്പോൾ വന്ന നാഴികവിനാഴികകൾ സൂക്ഷ്മങ്ങളായി എന്നറിക. ഇങ്ങിനെ അവിശേഷിച്ച നാഴികകളും വിനാഴികകളും സൂക്ഷ്മങ്ങളായി വന്നാൽ ആദിത്യാസ്തമനത്തിങ്കൽ നിന്നു ഇഷ്ടപദഛായാകാലത്തേക്ക അത്ര നാഴികയും വിനാഴികയും രാച്ചെന്നുവെന്നു സൂക്ഷ്മമാകുമെന്നറിക. ചന്ദ്രന്റെ വിപരീതഛായയുടെ ക്രിയ ഇങ്ങിനേയാകുന്നു.

സോമച്ഛായാഖണ്ഡം കഴിഞ്ഞു.

# ൧൦. ശൃംഗോന്നതിഖണ്ഡം.



## ൧൭൯

ഇനി ശൃംഗോന്നതി ഗണിക്കാനാണു പറയുന്നത്. അവിടെ ചന്ദ്രന്റെ ശൃംഗങ്ങളിൽ ഏതു ഉയൎന്നിരിക്കുന്നുവെന്നറിയാനും, അതിനെ വരക്കാനും ഉള്ള ക്രിയയാണു 'ശൃംഗോന്നതി' എന്നു പറയുന്നത്. അവിടെ ആദ്യമായി അക്ഷവലനം വരുത്തുവാനുള്ള ക്രിയ പറയുന്നു.

(൭൯) കൃത്വാസംസ്കൃതദൃക്ഫലെ ഇനഹിനഗൌ സ്വസ്യാസുലിപ്താന്തരം ത്യക്ത്വാ കാലവിലഗ്നത സ്ത്രിഭയുതാൽ തദ്ദോഷ്ണദോർജ്യാഹതാൽ. അക്ഷാദ്വ്യാസദളാപ്ത മാക്ഷവലന മിതി—സംസ്കൃതദൃക്ഫലെ ഇനഹിനഗൌ സ്വസ്യ അസുലിപ്താന്തരം കൃത്വാ ത്രിഭയുതാൽ കാലവിലഗ്നതഃ ത്യക്ത്വാ തദ്ദോഷ്ണദോർജാഹതാൽ അക്ഷാൽ വ്യാസദളാപ്തം അക്ഷവലനം സ്യാൽ ഇത്യന്വയഃ.

അവിടെ അപരപക്ഷത്തിൽ ഏകാദശി തുടങ്ങി പൂൎവ്വപക്ഷത്തിൽ പഞ്ചമി കഴിയുന്നതു വരേയുള്ള ൧൦ പക്കങ്ങളിൽ വാവ് ഒഴിച്ച ബാക്കി ഒൻപതു പക്കങ്ങളിലെ ശൃംഗോന്നതി ഗണിക്കേണ്ടു. അവിടെ പൂൎവ്വപക്ഷത്തിലാണെങ്കിൽ ഇഷ്ടദിവസത്തുന്നാൾ ആദിത്യാസ്തമനത്തിങ്കലേക്കു ആദിത്യചന്ദ്രതുംഗരാഹുക്കളെ ഉണ്ടാക്കി ചന്ദ്രഛായക്കു പറഞ്ഞപോലെ വിക്ഷേപം തുടങ്ങി ദൃക്ഫലാന്തം എല്ലാ ക്രിയയും ചെയ്യണം. അവിടെ കാലലഗ്നം വരുത്തുമ്പോൾ ഇഷ്ടനാഴിക ആറിൽ പെരുക്കി കൂട്ടേണ്ട എന്നു മാത്രമെ ഭേദമുള്ളൂ. കറുത്ത പക്ഷത്തിലാണെങ്കിൽ വിപരീതഛായക്കു ഉദാഹരിക്കാൻ പറഞ്ഞതുപോലെ ചന്ദ്രോദയകാലനാഴികകൾ സൂക്ഷ്മമായി വരുത്തി അവിടക്കു (ചന്ദ്രോദയത്തിങ്കലേക്കു) ആദിത്യചന്ദ്ര

തുംഗരാഹുക്കളെ തൽക്കാലിച്ച്, അതുകൊണ്ടു, വിക്ഷേപം തുടങ്ങി ദൃക്ഫലാന്തം വരുത്തണമെന്നും, കാലലഗ്നത്തിൽ ചന്ദ്രോദയ കാലത്തേക്കു രാച്ചെന്ന നാഴികകളെ ആറിൽ പെരുക്കി കൂട്ടണമെന്നും ഭേദവുമുണ്ട്. പിന്നെ ദൃക്ഫലം വരുത്തിട്ടു മുഴവനം ആദ്യം തന്നെ "ദ്വിതീയസ്ഫുട" ചന്ദ്രനിൽ സംസ്കരിച്ച്, ആ ചന്ദ്രനിൽനിന്നു പ്രാണകലാന്തരം കൊണ്ടു ആ ചന്ദ്രനിൽ തന്നെ സംസ്കരിച്ചാൽ അതിന്നു സംസ്കൃതചന്ദ്രനെന്നു പെരാകുന്നു. പിന്നെ കാലലഗ്നത്തെ വെച്ച്, അതിൽ മൂന്നു രാശി കൂട്ടി, അതിൽ നിന്നു ഈ സംസ്കൃതചന്ദ്രനെ വാങ്ങി, ശേഷിച്ചതിന്റെ തുലാമേഷാദി അറിഞ്ഞു ഭുജജ്യാ മഹാജ്യാവുകൊണ്ടു, അതിനെ സ്വദേശത്തേക്കുള്ള അക്ഷം *കൊണ്ടു പെരുക്കി ത്രിജ്യ (൩൪൩൮) കൊണ്ടു ഹരിച്ചുവന്ന ഫലം "ആക്ഷവലന" മാകുന്നു.

൧൯൦

(വ്യ) ദൊർജ്യാവശാൽ തസ്യ ദിഗിതി— തസ്യ ദിക് ദൊർജ്യവശാൽ ഇത്യനന്വയഃ സ്യാദിതി ശെഷഃ.

കാലലഗ്നത്തിൽ നിന്നു സംസ്കൃത ചന്ദ്രനെ വാങ്ങി വരുത്തിയ ആ മഹാജ്യാവിന്റെ തുലാമേഷാദിപോലെയാണു ആക്ഷവലനത്തിന്റേയും തുലാമേഷാദിയെന്നു താല്പൎയ്യം.

൧൯൧

(വ്യ) തദ്വൽത്രയസംയുതസ്യ ശശിനൊ ദൊഃക്രാന്തിരെവായനമിതി—ക്രമെണാനന്വയഃ. സ്യാദിതി ശെഷഃ.

അവിടെ സൂൎയ്യാസ്തമനത്തിങ്കലേക്കൊ ചന്ദ്രോദയത്തിങ്കലേക്കൊ ഉണ്ടാക്കിയിരിക്കുന്ന സായന ചന്ദ്രനെ വേറെ വെച്ച്, മൂന്നുരാശി കൂട്ടി, ഋണധനമറിഞ്ഞു ഭുജക്രാന്തിജ്യാവ്

* സ്വദേശത്തേക്കുള്ള അക്ഷം ൧൩൩-ാം പാര നോക്കുക.

* വരുത്തിയാൽ ആജ്യാവ് "ആയനവലന" മാകുന്നതാണ്. ഈ ജ്യാവിനെ മേലിൽ ചാപിക്കേണ്ടതാകകൊണ്ടു ഇപ്പോൾ തന്നെ മൌഢ്യഖണ്ഡത്തിൽ പറഞ്ഞ ക്രാന്തിചാപം (1) കൊണ്ടാലും മതി. ക്രാന്തിചാപം കൊണ്ടാൽ പിന്നെ ചാപിക്കയും വേണ്ട.

## ൧൪൨

### ഇനി "വിക്ഷേപവലനം" വരുത്തുവാൻ പറയുന്നു.

(വൃത്തി) ഖണ്ഡാംശൂനവിധൊസ്തു കൊടിഗുണതഃ ക്ഷെപാഹതാൽ ദൊർജ്ജ്യയാ ലബ്ധം ക്ഷെപദിഗക്ഷഹീനശശിനൊ യുഗ്മൌ പദ്വ്യസ്തദിഗിതി—ക്രമെണാനയഃ.

അവിടേയും ആദിത്യാസ്തമനത്തിന്നോ ചന്ദ്രാസ്തമനത്തിന്നോ ഉണ്ടാക്കിയിരിക്കുന്ന സായനചന്ദ്രനെ വെച്ച്, അതിൽനിന്നു തൽക്കാലസായനാർക്കനെ വാങ്ങി, ഓജയുഗ്മപദവും മൃഗകർക്ക്യാദിയും സൂക്ഷിച്ച്, അതിന്റെ ഭുജക്കും കോടിക്കും മഹാജ്യാവു വരുത്തിയിട്ടു കോടിജ്യാവ് ഒരേടത്തു സൂക്ഷിച്ചു വെക്കുക: പിന്നെ ആ കോടിജ്യാവിനെ വേറെ വെച്ചു വിക്ഷേപംകൊണ്ടു പെരുക്കി അപ്പോൾ ഭുജക്കുകൊണ്ട മഹാജ്യാവുകൊണ്ടു ഹരിച്ചാൽ വരുന്ന ഫലം "വിക്ഷേപവലന" മായി വരും. ഈ വിക്ഷേപവലനത്തിന്റെ ഋണധനം, സൂര്യനെ വാങ്ങിയ ചന്ദ്രൻ ഓജപദമാണെങ്കിൽ വിക്ഷേപത്തിന്റെ ദിക്കുപോലെ തന്നെ. സൂര്യനെ വാങ്ങിയ ചന്ദ്രൻ യുഗ്മപദമാണെങ്കിൽ വിക്ഷേപവലനത്തിന്റെ ദിക്കു വിക്ഷേപത്തിന്റെ ദിക്കിന്നു വിപരീതവുമാകുന്നു.

## ൧൪൩

### ഇനി ശൃംഗോന്നതിയെ വരുത്തുവാൻ പറയുന്നു.

* ക്രാന്തിജ്യാവ് ൧൭൨-ാം പാര നോക്കുക.

1 ക്രാന്തിചാപം ൧൭൪-ാം പാരയിൽ നോക്കുക.

(വൃത്തി) ഏതേഷാം ധനുഷാം സമാസമദിശാം യോഗാന്തരാൽ ദൊർജ്ജ്യാ സ്വവ്യാസാർദ്ധഹൃതാ "ജലൈവല" ഹൃതഃ ശൃംഗോന്നതിഃ ശീതഗോ രിതി— സമാസമദിശാം ഏതേഷാം ധനുഷാം യോഗാന്തരാൽ ദൊർജ്ജ്യാ സ്വവ്യാസാർദ്ധഹൃതഃ "ജലൈവല" ഹൃതഃ ശീതഗോഃ ശൃംഗോന്നതിഃ സ്യാൽ ഇത്യന്വയഃ.

അവിടെ ആക്ഷവലനം ആയനവലനം വിക്ഷേപവലനം ഇവ മൂന്നും വേറേ വേറേ വെച്ച് ചാപിക്കണം. * ആയനവലനം വരുത്തുമ്പോൾ ക്രാന്തിചാപമാണ കൊണ്ടതെങ്കിൽ അതു മാത്രം ഇപ്പോൾ ചാപിക്കയും വേണ്ട. പിന്നെ ആ ചാപങ്ങൾ മൂന്നിനും മേഷതുലാദി ഒന്നാണെങ്കിൽ അവ തമ്മിൽ കൂട്ടി ന്ന—ലും ൩൦—ലും കയററി സ്ഫുടസ്വരൂപമാക്കിവെച്ച് അതിൽ നിന്നു മഹാജ്യാവു കൊള്ളുക. ചാപങ്ങൾക്കു മേഷതുലാദി ഒന്നല്ലെങ്കിൽ അവ തമ്മിൽ ഭിക്കറിത്തോ് അന്തരിച്ച ശേഷിച്ചതിൽ നിന്നു മഹാജ്യാവു വരുത്തണമെന്നു ഭേദം. പിന്നെ ഈ വരുത്തിയ മഹാജ്യാവിനെ ചന്ദ്രബിംബവ്യാസാർദ്ധം കൊണ്ടു പെരുക്കി "ജലൈവലാ" എന്നു നിളത്തിൽ വെച്ച് അതുകൊണ്ടു ഹരിച്ചാൽ വരുന്ന ഫലം ശൃംഗോന്നതിയുടെ അംഗുലമാകുന്നു. പിന്നെ ശേഷത്തെ എട്ടിൽ പെരുക്കി "ജലവേഗംകൊണ്ടു" തന്നെ ഹരിച്ചു തോരയും ഉണ്ടാക്കുക. അവിടെ ചാപങ്ങൾ തമ്മിൽ കൂട്ടുകയായി വരുമ്പോൾ ആ ചാപയോഗത്തിൻെറ മേഷതുലാദി പോലെത്തന്നേയാണ് ശൃംഗോന്നതിയുടെ മേഷതുലാദിയെന്നും, ചാപങ്ങൾ തമ്മിൽ അന്തരിക്കയായി വരുമ്പോൾ അവിടെ ശേഷിച്ചതിൻെറ മേഷതുലാദിപോലെയാണ് ശൃംഗോന്നതിയുടെ മേഷതുലാദിയെന്നും അറിക. ശൃംഗോന്നതി മേഷാദിയാണെങ്കിൽ ശൃംഗോന്നതിയുടെ ദിക്കു ഉത്തരയും (വടക്കു) തുലാദിയാണെങ്കിൽ ദക്ഷിണവും (തെക്കു) ആണെന്ന

---

* ചാപിക്കാൻ ൧൧൨-ാംപുറം നോക്കുക.

റിക. അവിടെ ചന്ദ്രൻ ഉച്ചതിരിഞ്ഞിട്ടു പിന്നേയുള്ള നേരത്തെ ശൃംഗോന്നതിയാകുമ്പോൾ ശൃംഗോന്നതി മേഷാദിയാണെങ്കിൽ ദിക്കു ദക്ഷിണാ (തെക്കു) എന്നും, തുലാദിയാണെങ്കിൽ ഉത്തരം (വടക്കു) എന്നുമുള്ള ഭേദത്തെ ധരിക്കയും വേണം.

## ൭൯

### ഇനി ശൃംഗോന്നതി വരക്കാൻ പറയുന്നു.

(വൃ ന്ന) പ്രാങ്നേമ്യാം ശശിമണ്ഡലേ സ്വദിശി താം നീത്വാ തദഗ്രസ്പൃശി വ്യാസേ ന്യസ്യ സിതം തദഗ്രയുതി പാർശ്വസ്പൃഷ്ടവൃത്തം ലിഖേൽ ഇതി — ശശിമണ്ഡലേ പ്രാങ്നേമ്യാം സ്വദിശി താം നീത്വാ തദഗ്രസ്പൃശി വ്യാസേ സിതം ന്യസ്യ തദഗ്രയുതി പാർശ്വസ്പൃഷ്ടവൃത്തം ലിഖേൽ ഇത്യന്വയഃ.

അവിടെ ശൃംഗോന്നതി വരക്കാൻ ബിംബത്തിന്റെ ഇലിയുടെ അംശംകൊണ്ടാണു പറയുന്നതു്. പൂർവ്വപക്ഷത്തിലെ ശൃംഗോന്നതിയാണു വരക്കുന്നതെങ്കിൽ പടിഞ്ഞാറുള്ള ഭിത്തിയുടെ കിഴക്കെപുറത്തു വരക്കണം. അപരപക്ഷത്തിലേതാണെങ്കിൽ ആ ഭിത്തിയുടെ പടിഞ്ഞാറു വശത്താണു വരക്കേണ്ടതു്. രണ്ടു പക്ഷത്തിലെ ശൃംഗോന്നതിയും സമനിലത്തു വരക്കുന്നതിനും വിരോധവുമില്ല. അവിടെ നിലത്താണ് വരക്കുന്നതെങ്കിൽ, പൂർവ്വപക്ഷത്തിലാണെങ്കിൽ നേരെ പടിഞ്ഞാട്ടു തിരിഞ്ഞിരുന്നും, അപരപക്ഷത്തിലാണെങ്കിൽ കിഴക്കോട്ടു തിരിഞ്ഞിരുന്നും ആണു വരക്കേണ്ടതു്. അവിടെ ചന്ദ്രബിംബത്തിന്റെ ഇലികളുടെ എട്ടിലൊന്നു നീളമുള്ള ചരടു കൊണ്ടു ഒരു വൃത്തം വരച്ചാൽ അതു ചന്ദ്രബിംബമണ്ഡലമാകുന്നു. ആ ബിംബമണ്ഡലത്തിന്റെ ചുവട്ടിലെ രേഖ പ്രാങ്നേമി ആകുന്നു. പിന്നെ ആ ബിംബമണ്ഡലത്തിന്റെ മുകളിലെ രേഖ മുതൽ ചുവട്ടിലെ രേഖയോളം നേരെ മദ്ധ്യത്തിൽ കൂടി ഒരു വര വരക്കുക. ആ രേഖക്കു 'പൂർവ്വാപരരേ

ഖം എന്നു പേരാകുന്നു. പിന്നെ ശൃംഗോന്നതിയുടെ അംഗുലത്തോളം നീളത്തിൽ ഒരു ഈൎക്കിലയുണ്ടാക്കി നീളം കുറഞ്ഞു പോകാതെ രണ്ടു തലയും കൂൎപ്പിച്ച്, അതിന്റെ നേരെ നടുക്കു ഒരു വരയും വരച്ച്, ആ ഈൎക്കില തെക്കുവടക്കു തലയായി ബിംബമദ്ധ്യത്തിൽ കിടത്തിവെച്ച്, ഈൎക്കിലയുടെ മദ്ധ്യത്തിലുള്ള വര പൂൎവ്വാപരരേഖയിൽ ഒപ്പിച്ചു വെച്ചു നീങ്ങിപ്പോകാതെ പിടിച്ച്, ഈൎക്കില പൂൎവ്വാപര രേഖയിൽ കൂടിത്തന്നെ (നീങ്ങിപ്പോകാതെ) നേരേ ചുവട്ടിലേക്കു കൊണ്ടുപോന്നു ബിംബത്തിന്റെ ചുവട്ടിലെ രേഖയിന്മേൽ ഈൎക്കിലയുടെ തല രണ്ടും തട്ടിയാൽ, ശൃംഗോന്നതിയുടെ ദിക്കു ഉത്തരമെങ്കിൽ ഈൎക്കിലയുടെ വടക്കേത്തല ബിംബരേഖയിൽ തട്ടിയേടത്തു ഒരു ബിന്ദു ഇടുക; ശൃംഗോന്നതി ദക്ഷിണദിക്കാണെങ്കിൽ ബിന്ദു ഇടേണ്ടതു തെക്കേത്തല തട്ടിയേടത്തുമാകുന്നു. ആ ബിന്ദുവിന്നു 'ശൃംഗോന്നതിബിന്ദു' എന്നു പേർ. പിന്നെ ആ ഈൎക്കില സൂത്രത്തിൽ കൂടിത്തന്നെ, നീങ്ങി(ചരിഞ്ഞു)പ്പോകാതെ, നേരെ മേല്പട്ടു കൊണ്ടുപോയി അവിടെ തല രണ്ടും ബിംബരേഖയിന്മേൽ തട്ടിയാൽ, മുമ്പ ഇട്ട ശൃംഗോന്നതിബിന്ദുവിന്റെ മറുദിക്കിൽ തല തട്ടിയേടത്തും ഒരു ബിന്ദു ഇട്ട്, ആ രണ്ടു ബിന്ദുക്കളേയും അനുസരിച്ചു ഒരു സൂത്രം വരക്കുക: ആ സൂത്രത്തിന്നു 'വ്യാസം' എന്നു പേർ. പിന്നെ പൂൎവ്വാപരസൂത്രം മാച്ചു കളയുകയും ചെയ്ക. പിന്നെ മുകളിൽ ൧൯൨-ാം പാരയിൽ പറയാൻ പോകുന്ന മാതിരി ചന്ദ്രബിംബത്തിന്റെ സിതമാനാംഗുലമുണ്ടാക്കി, ആ അംഗുലത്തിന്റെ പകുതി നീളമായിട്ടു ഒരു കോലും ഉണ്ടാക്കി, ആ കോലിന്റെ ഒരു തല ശൃംഗോന്നതിബിന്ദുവിന്മേൽ വെച്ചു മറ്റേത്തല മുകളിലേക്കാക്കി വ്യാസരേഖയിലും വെച്ച്, ആ മേലത്തല തട്ടിയേടത്തു വ്യാസരേഖയിന്മേലും

ഒരു ബിന്ദു ഇടുക. ആ ബിന്ദുവിന്നു 'സിതബിന്ദു' എന്നു പേർ. അനന്തരം മുകളിൽ ൧൯൭-ാം പാരയിൽ പറയുന്നതു പോലെ ഒരു സൂത്രമുണ്ടാക്കി, ആ സൂത്രത്തിന്റെ ഒരു തല സിതബിന്ദുവിന്മേൽ വെച്ച് പിടിച്ചു, മറേറതല മുകളിലേക്കാക്കി വ്യാസരേഖയിൽ തന്നെ വെച്ച്, ആ തല തട്ടിയേടത്തു തല ഉറപ്പിച്ചു പിടിക്കുക. അവിടെ വ്യാസരേഖക്കു നീളം കുറയുമെങ്കിൽ വ്യാസരേഖ ചെരിഞ്ഞുപോകാതെ ചന്ദ്രബിംബത്തിന്റെ പുറത്തേക്കു സൂത്രത്തോളം നീളമുണ്ടാക്കിക്കൊള്ളുകയും വേണം. അല്ലെങ്കിൽ സൂത്രം ചെരിഞ്ഞുപോകാതെ വ്യാസരേഖയെ അനുസരിച്ചു ചന്ദ്രബിംബത്തിന്റെ പുറത്തേക്കു നീട്ടിവെച്ചാലും മതി. ഇങ്ങിനെ സൂത്രം വെച്ചു വലിച്ചു പിടിച്ച്, രണ്ടാമതു വെച്ച ഈ സൂത്രത്തിന്റെ മുകളിലെത്തല ഉറപ്പിച്ചു പിടിച്ച്, മുമ്പു സിതബിന്ദുവിന്മേൽ വെച്ച ചുവട്ടിലെ തലകൊണ്ടു ഒരു വൃത്തം വരക്കണം. അങ്ങിനെ വൃത്തം വരച്ചാൽ ചന്ദ്രബിംബത്തിന്റെ താഴത്തെ രേഖയുടെ മീതെ ബിംബത്തിനകത്തു ഒരു രേഖയുണ്ടാകുമല്ലോ. ആ രേഖയും, താഴത്തെ രേഖയും കൂടിയതിന്റെ എട ഒക്കെയും വെളുപ്പിച്ചാൽ അതുപോലെത്തന്നെ ആകാശത്തു ചന്ദ്രബിംബകലയും കാണുന്നതാകുന്നു. ശൃംഗോന്നതിയുടെ ദിക്കു ഉത്തരമാണെങ്കിൽ ചന്ദ്രബിംബകലയുടെ വടക്കേത്തല ശൃംഗോന്നത്യാംഗുലാദ്യത്തോളം ഉയർന്നു കാണുകയും ചെയ്യും.

## ൧൯൮

### ഇനി മുൻപറഞ്ഞ സൂത്രം വരുത്തുവാനാണ പറയുന്നത്.

(വൃന്ദ) ബിംബാർദ്ധസ്യ സിതസ്യ ചാന്തരമിഹ പ്രോക്തഃ 'ശരാ' ഖ്യോ ബുധൈ ർബ്ബിംബാർദ്ധസ്യ കൃതേഃ ശരാപ്തസഹിതം സൂത്രം ഭവേ ദ്ദ്വിത മിതി— ബിംബാർദ്ധസ്യ സിതസ്യ ച അന്തരം ബുധൈഃ ഇഹ ശരാഖ്യഃ

പ്രോക്തഃ. ബിംബാർദ്ധസ്യ കൃതെഃ ശരാപ്തസഹിതം അർദ്ധിതം സൂത്രം ഭവെൽ ഇത്യന്വയഃ.

അവിടെ ചന്ദ്രബിംബത്തിൻെറ ഇലികളെ നാലിൽ ഹരിച്ചാൽ വരുന്ന ഫലം ചന്ദ്രബിംബവ്യാസത്തിൻെറ അംഗുലമാകുന്നു. ആ വ്യാസാംഗുലത്തിൻെറ അർദ്ധവും, ചന്ദ്രബിംബസിതമാനാംഗുലവും തമ്മിൽ അന്തരിച്ചാൽ ശേഷിക്കുന്നതിന്നു 'ശരം' എന്നു പേരാകുന്നു. ബിംബവ്യാസാംഗുലാർദ്ധത്തെ വർഗ്ഗിച്ച് ശരംകൊണ്ടു ഹരിച്ചുണ്ടായ ഫലത്തെ ശരത്തിൽ തന്നെ കൂട്ടി അർദ്ധിച്ചാൽ വരുന്ന അംഗുലത്തോളം നീളമാണെ സൂത്രത്തിന്നു വേണ്ടതെന്നർത്ഥം.

## ൧൪൩

ഇനി ചന്ദ്രബിംബത്തിൻെറ സിതമാനാംഗുലത്തെ വരുത്തുവാൻ പറയുന്നു.

(വൃ) വ്യക്കേന്ദൌ മൃഗകക്കിടാദ്യപഗതെ തൽകൊടിജീവൊനയുക് ത്രിജ്യാ ബിംബദളാഹതാ തുഹിനഗൊസ്ത്രിജ്യാഹൃതാ സ്യാൽ സിത മിതി— വ്യക്കേന്ദൌ മൃഗകക്കിടാദ്യപഗതെ തൽകൊടിജീവൊനയുക് ത്രിജ്യാ ബിംബദളാഹതാ ത്രിജ്യാഹൃതാ തുഹിനഗൊഃ സിതം സ്യാൽ ഇത്യന്വയഃ.

അവിടെ മുമ്പു വിക്ഷേപവലനം വരുത്തുമ്പോൾ ഉണ്ടാക്കിയ കോടിജ്യാവിനെ വേറെ വെച്ച് അന്നത്തു മകരാദിയാണെങ്കിൽ ത്രിജ്യയിൽ നിന്നു വാങ്ങുകയും, കർക്ക്യാദിയാണെങ്കിൽ ത്രിജ്യയിൽ കൂട്ടുകയും ചെയ്തു, ആ ത്രിജ്യയെ ചന്ദ്രബിംബലിപ്താർദ്ധം കൊണ്ടു പെരുക്കി "ജലെവലം" കൊണ്ടു ഹരിച്ചാലുണ്ടാകുന്ന ഫലം ചന്ദ്രബിംബത്തിൻെറ സിതമാനാംഗുലമായി വരുന്നതാണ്. ശേഷത്തെ ഏട്ടിൽ പെരുക്കി തോരയും വരുത്തിക്കൊൾക.

ശൃംഗോന്നതിഖണ്ഡം കഴിഞ്ഞു.



# ൧൧. ഗ്രഹണഖണ്ഡം.

## ൧൯൩

ഇനി ചന്ദ്രാദിത്യന്മാരുടെ ഗ്രഹണം ഗണിക്കാനുള്ള ക്രിയ പറയുന്നു. അവിടെ ഗ്രഹണം ഏതെല്ലാം കാലങ്ങളിൽ ചിന്തിക്കണമെന്നു ഒന്നാമതായി പറയുന്നു. വെളുത്ത വാവിന്നു ചന്ദ്രഗ്രഹണവും കറുത്ത വാവിന്നു സൂൎയ്യഗ്രഹണവുമാണു ഉണ്ടാവുക എന്നറിയുകയും വേണം.

(൮൩) പാതേ ക്ഷേണ "ലയാം" ശകാന്തികഗതേ ചിന്ത്യോ ഗ്രഹഃ ഇതി— പാതേ അൎക്കേണ "ലയാം" ശകാന്തകഗതേ ഗ്രഹഃ ചിന്ത്യ ഇത്യന്വയഃ. സ്യാദിതി ശേഷഃ.

അവിടെ വെളുത്ത വാവിന്റെയൊ കറുത്ത വാവിന്റെയൊ അവസാനത്തെക്കു ദൃക്കുകൊണ്ടു ഉണ്ടാക്കിയ ആദിത്യൻ, ദൃക്കുകൊണ്ടുണ്ടാക്കിയ രാഹുവിനോടൊ കേതുവിനോടൊ "ലയം" എന്ന ൧൩—അംശയോടു അടുക്കുമ്പോൾ മാത്രമെ ചന്ദ്രാദിത്യന്മാരുടെ ഗ്രഹണം ചിന്തിക്കേണ്ടതുള്ളു.

## ൧൯൪

മേൽപ്രകാരം നോക്കുമ്പോൾ ചിന്തിക്കേണ്ട കാലമാണെന്നു കണ്ടാൽ അവിടെ ഗ്രഹണം ഉണ്ടാകുമൊ എന്നു ഊഹിപ്പാൻ പറയുന്നു. അവിടെ ആദ്യം ചന്ദ്രന്റെ ഗ്രഹണത്തെ ഊഹിപ്പാനാണു പറയുന്നതു്.

(൮൪) അൎക്കാ ദഹിം ത്യക്ത്വാ ശിഷ്ടഭുജേ ത്രൂ ഭുക്തിവിവരാ ദല്പേ വിധൊഃ സ്യാൽ ഗ്രഹ ഇതി—അൎക്കാൽ അഹിം ത്യക്ത്വാ അത്ര ശിഷ്ടഭുജെ ഭുക്തിവിവരാൽ അല്പേസതി വിധൊഃ ഗ്രഹഃ സ്യാൽ ഇത്യന്വയഃ.

ഇവിടെ വെളുത്തവാവ് കഴിയുന്നേടത്തേക്കു ദൃക്കുകൊണ്ടു ആദിത്യനേയും രാഹുവിനേയും ഉണ്ടാക്കി, ആദിത്യനിൽ

നിന്നു രാഹുവിനെ വാങ്ങുക: ശേഷമുള്ള ഭുജ സൂൎയ്യചന്ദ്രന്മാരുടെ ഗത്യന്തരത്തിന്റെ (൨൦൨) തിയതിയേക്കാൾ അധികമുണ്ടെങ്കിൽ ആ വാവിനു ചന്ദ്രന്റെ ഗ്രഹണ മില്ലെന്നും, കുറയുമെങ്കിൽ ഗണിച്ചു നോക്കണമെന്നും അറിയണം.

൧൩൩

ഇനി സൂൎയ്യന്റെ ഗ്രഹണം ഉപഹിപ്പാനാണു പറയുന്നതു്.

(൮൮) കൃതേ സ്യാൽ പക്ഷം ദിശാ "പ്രിയ" ലവാ ദല്ലേ രവെ രി തി— അസ്സിൻ പക്ഷം ദിശാ കൃതേ "പ്രിയ" ലവാൽ അല്ലേ സതി രവെഃ ഇത്യന്വയഃ. ഗ്രഹഃ സ്യാൽ ഇത്യത്രാപി അനുവൎത്തതെ.

കറുത്ത വാവിന്റെ ഒട്ടുമത്തെക്ക ഉദയംകൊണ്ടു ആദിത്യനേയും രാഹുവിനേയും ഉണ്ടാക്കി, ആദിത്യനിൽനിന്നു രാഹുവിനെ വാങ്ങി, തുലാദിമകരാദി മിക്ക നൂക്ഷിച്ചു, ശേഷത്തിന്റെ ഭുജക്ക ഭേദമുടെ ദിക്കിലെയുള്ള പലാംഗുലം സംസ്കരിക്കുക: പലാംഗുലത്തിന്റെ അംഗുലസ്ഥാനം ഭുജയുടെ തിയതിയിലും, വ്യംഗുലസ്ഥാനം ഇലിയിലും ആണു സംസ്കരിക്കേണ്ടതെന്നു ധരിക്കകയും വേണം. രാഹുവിനെ വാങ്ങിയ സൂൎയ്യന്റെ മിക്ക മേഷാദിയാണെങ്കിൽ ഭുജയിൽനിന്നു പലാംഗുലം വാങ്ങുകയും, തുലാദിയാണെങ്കിൽ കൂട്ടുകയു മാണു വേണ്ടതു്. ഇങ്ങിനെ പലാംഗുലം സംസ്കരിച്ചിരിക്കുന്ന ഭുജയുടെ തിയതികൾ ൧൨-ൽ കുറയുമെങ്കിൽ ഗണിച്ചു നോക്കണമെന്നും ൧൨-ൽ അധികമുണ്ടെങ്കിൽ ഗ്രഹണമില്ലെന്നും അറിയണം.

അവിടെ നാലരനാഴിക പകലെ മുതൽ പിറേറ ദിവസം നാലര നാഴിക പുലരുന്നതിനകത്തു വെളുത്ത വാവിന്റെ അവസാനം വരുമെങ്കിൽ മാത്രമെ സോമഗ്രഹണം ഗണിക്കേണ്ടു. ഒരു നാഴിക പുലൎന്നു മുതൽ ഒരു നാഴിക പ

കൽ ആകുന്നതിലകത്തു കറുത്ത വാവിന്റെ അവസാനം ഉണ്ടാകുമ്പോഴെ സൂൎയ്യഗ്രഹണവും ഗണിക്കേണ്ടു. ഗ്രഹണത്തിന്നു വാവു കഴിയുന്നതറിയുവാൻ ദൃക്കകൊണ്ടു നാളും പക്കവും കാണണം.

൨൦൦

ഇങ്ങിനെ ഊഹിച്ചിട്ടു ഗ്രഹണം ഗണിക്കേണമെന്നു വന്നാൽ ഗണിക്കാൻ ക്രിയ പറയുന്നു.

(വൃ) പ്രായികെ പർവ്വാന്തെ ത്ര നയെ ദ്രവീന്ദുഘണിന ഇതി— അത്ര പ്രായികെ പർവ്വാന്തെ രവീന്ദു ഘടിനാഃ നയെൽ ഇത്യന്വയഃ.

അവിടെ രണ്ടു ഗ്രഹണത്തിന്നും ക്രിയ ഏകദേശം ഒരുപോലെ യാകകൊണ്ടു ക്രിയകൾ ഒന്നായിട്ടാണു പറയുന്നതു്. ചില ഭേദങ്ങളുള്ളതു അതാതു ദിക്കിൽ പറയുകയും ചെയ്യും. പിന്നെ ചന്ദ്രഗ്രഹണമാണെങ്കിൽ ആദിത്യാസ്തമനത്തിങ്കലേക്കും സൂൎയ്യഗ്രഹണമാണെങ്കിൽ ആദിത്യോദയത്തിങ്കലേക്കും ദൃക്കകൊണ്ടു ആദിത്യചന്ദ്രന്മാരെ ഉണ്ടാക്കി ചന്ദ്രനിൽ നിന്നു ആദിത്യനെ വാങ്ങുക. ശേഷത്തെ ഭുജയല്ലെങ്കിൽ ഭുജയാക്കി ആ ഭുജ ൬൦-ൽ പെരുക്കി ഇലിയാക്കി ൬൦-ൽ പെരുക്കുകയും, സൂൎയ്യചന്ദ്രന്മാരുടെ ഗത്യന്തരത്തിൽ (൨൦൨) തിയതികളെ ഇലിയാക്കിയതുകൊണ്ടു ഹരിക്കുകയും ചെയ്യണം. അപ്പോൾ കിട്ടുന്ന ഫലം നാഴികയാകുന്നു. ശേഷത്തെ ൬൦-ൽ പെരുക്കി വീണ്ടും മേൽപറഞ്ഞ ഹാരകംകൊണ്ടു തന്നെ ഹരിച്ചാൽ കിട്ടുന്നതു വിനാഴികയുമാകുന്നു. ഇങ്ങിനെ വരുത്തിയതിന്നു 'പ്രായികപർവ്വാന്തം' എന്നു പേരാകുന്നു. സോമഗ്രഹണമാണെങ്കിൽ അത്ര നാഴികയും വിനാഴികയും രാത്രി ചെല്ലുമ്പോൾ വാവു കഴിയുമെന്നും, സൂൎയ്യഗ്രഹണമാണെങ്കിൽ അത്ര നാഴികയും വിനാഴികയും പുലരുമ്പോൾ വാവു കഴിയുമെന്നും അറിയണം. അങ്ങിനെ വരുത്തിയ പ്രായികപർവ്വാന്തത്തിങ്കലേക്കു

ക്കുകൊണ്ടു വിലിയാദിയായിട്ടു ആദിത്യമദ്ധ്യമവും ചന്ദ്രമദ്ധ്യമവും വരുത്തി, അതാതു ദിക്കിലേക്കുള്ള ദേശാന്തരം അഹർമ്മാനം മുതലായവയെ സംസ്കരിച്ച്, രണ്ടു മദ്ധ്യമങ്ങളും ഒരു ദിക്കിൽ വെക്കുക. പിന്നെ രണ്ടിനേയും ("നിത്യാമദ്ധ്യം വിലിപ്താവധികമെന്നു തുടങ്ങി മുമ്പ് ൻ൩-ാം പാരയിൽ പറഞ്ഞപ്രകാരം) സ്ഫുടമാക്കുകയും, ആ പച്ഛാന്തത്തിങ്കലേക്കു തന്നെ ദ്രക്കുകൊണ്ടു വിലിയാദിയായി രാഹുവിനേയും ഉണ്ടാക്കുകയും വേണം. ചന്ദ്രനെ ഗണിക്കുമ്പോൾ ഉണ്ടാക്കുന്ന ചന്ദ്രതുംഗനെ കൂടി കളയാതെ ഒരിടത്തു വെക്കണം.

## ൨൦൧

ഇനി ചന്ദ്രഗ്രഹണത്തിന്നു ഒരു വിശേഷമുള്ളതിനെ പറയുന്നു.

(വ്യാ) രാകാരവിഃ ഷഡ്ഭയുക് ഇതി— ക്രമേണാന്വയഃ. സ്യാദിതി ശേഷഃ.

ചന്ദ്രഗ്രഹണമാണെങ്കിൽ ആദിത്യസ്ഫുടത്തിൽ ആറു രാശിയും കൂടി കൂട്ടണം. പ്രായികപച്ഛാന്തവും, ആദിത്യചന്ദ്രന്മാരുടെ സ്ഫുടങ്ങളും പേരിട്ടു ചാർത്തുക.

## ൨൦൨

ഇനി ആദിത്യചന്ദ്രന്മാരുടെ ഗതി വരുത്തുവാൻ പറയുന്നു.

(വ്യാ) കക്ഷ്യാന്താദിഗകേന്ദ്രകോടിഗുണതോ "നാമാത്മകാ"പ്തം രവൌ, "നാമാ"പ്തം ച വിധോഃ സ്വമധ്യമഗതൌ സ്വർണ്ണം തദാ സ്യാദ്ഗതിരിതി— രവൌ കക്ഷ്യാന്താദിഗകേന്ദ്രകോടിഗുണതഃ "നാമാത്മകാ"പ്തം, വിധോഃ "നാമാ"പ്തം ച സ്വമധ്യമഗതൌ സ്വർണ്ണം, തദാ ഗതിഃ സ്യാത് ഇത്യന്വയഃ

അവിടെ വേറെ വെച്ചിരിക്കുന്ന ആദിത്യമദ്ധ്യമത്തിൽ നിന്നു മന്ദോച്ചത്തെയും, ചന്ദ്രമദ്ധ്യമത്തിൽ നിന്നു തുംഗനെയും വാങ്ങി, രണ്ടിന്റെയും കക്ക്യമകരാദി സൂക്ഷിച്ച്, രണ്ടിൽ നിന്നും കോടിക്ക് മഹാജ്യാവുകകൊണ്ടു, ആദിത്യന്റെ കോടിജ്യാവിനെ "നാമാത്മകം" എന്ന ഹാരം കൊണ്ടും, ചന്ദ്രന്റെ കോടിജ്യാവിനെ "നാമ" എന്ന ഹാരം കൊണ്ടും ഹരിക്കുക: കിട്ടുന്ന ഫലം ഇലികളാകുന്നു. ശേഷത്തെ ൬൦-ൽ പെരുക്കി വീണ്ടും ഹരിച്ച് വിലികളുമുണ്ടാക്കി, അതുകളെ അതാതിന്റെ വിലിയാദിയായ മദ്ധ്യമഗതിയിൽ സംസ്കരിച്ചാൽ അതു സൂര്യചന്ദ്രന്മാരുടെ സ്ഫുടഗതിയായി വരുന്നതാകുന്നു. കോടിജ്യാവ് കക്ക്യാദിയാണെങ്കിൽ ഫലം മദ്ധ്യഗതിയിൽ കൂട്ടുകയും, മകരാദിയാണെങ്കിൽ കളയുകയു മാണ വേണ്ടതു. ചന്ദ്രന്റെ സ്ഫുടഗതിയിൽ നിന്നു ആദിത്യന്റെ സ്ഫുടഗതി വാങ്ങിയാൽ ശേഷം ഗത്യന്തരമാകുന്നു. സ്ഫുടഗതി രണ്ടും, ഗത്യന്തരവും പേരിട്ടു ചാർത്തുക.

## ൨൦൩

അനന്തരം സമലിപ്ത വരുത്തുവാൻ പറയുന്നു.

(ശ്ലോ) വ്യർക്കേന്ദോഃ സ്ഫുടലിപ്താ ഗതിഭിദാംശോദ്ധൃതാ വർണ്ണി സാർദ്ധമിതി— ക്രമേണാനയേൽ കല്യാദിതി ശേഷതഃ.

അവിടെ ആദിത്യസ്ഫുടവും ചന്ദ്രസ്ഫുടവും ഒരേടത്തു വെച്ച ചന്ദ്രസ്ഫുടത്തിൽ നിന്നു സൂര്യസ്ഫുടം വാങ്ങി ശിഷ്ടത്തെ, ലിപ്തയല്ലെങ്കിൽ ലിപ്തയാക്കി, ആ ലിപ്തയെ ഏറക്കി വിലിയാക്കുകയും, അതിനെ ഗത്യന്തരത്തിന്റെ തിയതികളെ ൬൦-ൽ ഏറക്കി ഇലിയാക്കിയിട്ടു കൊണ്ടു ഹരിക്കുകയും ചെയ്ക: അപ്പോൾ കിട്ടുന്ന ഫലം നാഴികയാകുന്നു. ശേഷത്തെ ൬൦-ൽ പെരുക്കി ഹരിച്ച വിനാഴികകളും ഉണ്ടാക്കുകയും, ആ നാഴി

കവിനാഴികകളെ പ്രായികപൎവ്വാന്തത്തിൽ സംസ്കരിക്കയും വേണം. സൂൎയ്യനെ വാങ്ങിയ ചന്ദ്രൻ മേഷാദിയാണെങ്കിൽ ഋണവും, തുലാദിയാണെങ്കിൽ ധനവുമായിട്ടാണ പ്രായികപൎവ്വാന്തത്തിൽ സംസ്കരിക്കേണ്ടത്.

## ൨൦൪

(വ്യാ) ഭുക്തിലവാഹതാ ശ്ച വിഹഗേഷ്വിതി— ഭുക്തിലവാഹതാഃ വിഹഗേഷു ച ഇത്യന്വയഃ. സൎവ്വാൎണ്ണാം കൎയ്യാൽ ഇത്യത്രാപി അനുഷജ്യതെ.

ഇപ്പോൾ ഗന്ത്യന്തരത്തിന്റെ ഇലികളെക്കൊണ്ടു ഹരിച്ചുണ്ടാക്കിയ നാഴികയും വിനാഴികയും വെച്ചു സൂൎയ്യന്റെ സ്ഫുടഗതികൊണ്ടു ചോട്ടും മുകളും പെരുക്കി നാ-ൽ കയററി സൂൎയ്യസ്ഫുടത്തിലും, ചന്ദ്രന്റെ സ്ഫുടഗതികൊണ്ടു പെരുക്കി കയററി ചന്ദ്രസ്ഫുടത്തിലും സംസ്കരിക്കണം. ഋണധനം ഇവിടേയും പ്രായികപൎവ്വാന്തത്തിലെ ഋണധനംപോലെ തന്നെയുമാകുന്നു. അങ്ങിനെ സംസ്കരിച്ചാൽ രണ്ടു സ്ഫുടങ്ങളും സമമായി വന്നുവെങ്കിൽ അതു സമലിപ്തകളാകുന്നു. രണ്ടു സ്ഫുടത്തിന്റെയും ഇലികൾ ഒത്തുവന്നാൽ മതി, വിലികൾ ഒത്തുവരേണമെന്നില്ല: അപ്പോൾ ഇലികൾ ഒത്തുവന്നില്ലെങ്കിൽ പിന്നെയും ചന്ദ്രനെ വെച്ചു അതിൽ നിന്നും ആദിത്യനെ വാങ്ങുക (മുൻപാരയിൽ പറഞ്ഞ ക്രിയ) മുതൽക്കുള്ള ക്രിയകളെല്ലാം, രണ്ടിന്റേയും ഇലികൾ ഒത്തുവരുന്നതുവരെ, പിന്നെയും പിന്നേയും ചെയ്യുകയും വേണം. രണ്ടിന്റേയും ഇലികൾ സമമായി വന്നാൽ അതു സമലിപ്തമാകുന്നു. സമലിപ്തയായാൽ പിന്നെ അതിൽ ഒരു സ്ഫുടം കളയാം. സമലിപ്തവന്ന നേരത്തെ പൎവ്വാന്തം സോമഗ്രഹണത്തിന്റെ മദ്ധ്യകാലമാകുന്നു. സൂൎയ്യഗ്രഹണത്തിൽ സമലിപ്തവന്ന നേരത്തെ ഈ പൎവ്വാന്തം സ്ഫുടപൎവ്വാന്തം മാത്രമെ ആകുന്നുള്ളു. ഈ സ്ഫുടപൎവ്വാന്തത്തിൽ, മുകളിൽ പറയുംപ്രകാരം അവശിഷ്ടലംബനം സംസ്കരിച്ചാലെ സൂൎയ്യഗ്രഹണത്തിങ്കലെ മദ്ധ്യകാലം കിട്ടുകയുള്ളു.

൨൦൩

(വ്യ൯) ഏഷാ യവം ച ക്ഷിപേ ദിതി—ക്രമേണാന്വയഃ.

പിന്നെ ദൃക്കിലെ അയനചലനം വിലിയാദിയായി ഉണ്ടാക്കി സമലിപ്തയിലും രാഹുവിലും വിലിയാദിയായി സംസ്കരിക്കണം. പിന്നെ അതു രണ്ടിനും വിലയിൽ ഷഷ്ട്യാധിക്യമുണ്ടെങ്കിൽ അതും കൂടി ഇലിയിൽ കൂട്ടി രണ്ടിന്റേയും വിലി കളയാം. പിന്നെ ആസായനസമലിപ്തയും രാഹുവും പേരിട്ട ചാർത്തുകയും ചെയ്ക.

൨൦൪

ഇനി സൂര്യചന്ദ്രന്മാരുടെ ബിംബങ്ങൾ വരുത്തുവാൻ പറയുന്നു.

(വ്യ൯) സൂര്യേന്ദ്വോ "ന്നവകൈ" "ന്നടൈ" ർഗ്ഗതികലാ ഹതാ "കുമാരൈ" ർഹൃതേ ബിംബൌ ഇതി—സൂര്യേന്ദ്വോഃ ഗതികലാഃ "നവകൈ" "നടൈഃ" ഹതാ "കുമാരൈഃ" ഹൃതേ ബിംബൌ ഇത്യന്വയഃ സ്യാതാമിതി ശേഷഃ.

ആദിത്യന്റെ സ്ഫുടഗതി വെച്ച് അതിന്റെ ഇലിയേയും വിലിയേയും "നവകം" (൧൪൦) കൊണ്ടു പെരുക്കി വിലി ൬൦-ൽ കയററി ആ ഇലിയെ "കുമാരൻ" എന്ന ൨൫൧ കൊണ്ടു ഹരിച്ചാൽ ഉണ്ടാകുന്ന ഫലം ഇലിയാകുന്നു; ശേഷത്തെ ൬൦-ൽ പെരുക്കി "കുമാര"നെ കൊണ്ടു ഹരിച്ച വിലിയും വരുത്തിയാൽ അതു സൂര്യബിംബമാകുന്നു. പിന്നെ ചന്ദ്രന്റെ സ്ഫുടഗതിയെ "നടൻ" എന്ന ൧൦ കൊണ്ടു പെരുക്കി "കുമാര"നെ കൊണ്ടു തന്നെ ഹരിച്ച് ഇലിയും ശിഷ്ടത്തിൽ നിന്നു വിലിയും ഉണ്ടാക്കിയാൽ അതു ചന്ദ്രബിംബവുമാകുന്നു.

൨൦൫

ഇനി തമോബിംബത്തെ വരുത്തുവാൻ പറയുന്നു.

(൧൦) "[illegible]" "[illegible]" [illegible] "ലിപ്ത്യർ" [illegible] — [illegible].

ചന്ദ്രന്റെ സ്ഫുടഗതി വെച്ച് അതിന്റെ ഇലിയും വിലിയും "ഭൂകൻ" എന്ന ക്രിയ കൊണ്ടും, സൂര്യഗതിവെച്ച് അതിന്റെ ഇലിയും വിലിയും "ദേവൻ" എന്ന സംഖ്യ കൊണ്ടും പെരുക്കി രണ്ടിന്റേയും വിലി നാ—ൽ കയറ്റി ഇലിയാക്കുകയും, ഈ പെരുക്കി കയറ്റിയ ചന്ദ്രഗതിയിൽ നിന്നു പെരുക്കികയറ്റിയ സൂര്യഗതി കളയുകയും ചെയ്ത് ശേഷത്തെ "ലിപ്ത്യർ" എന്ന സംഖ്യ കൊണ്ടു ഹരിച്ച ഇലിയും, ശേഷത്തെ നാ—ൽ പെരുക്കി ഹരിച്ച വിലിയും വരുത്തിയാൽ ഒരു തമോബിംബവുമാകുന്നു. ആ ബിംബങ്ങളും പേരിട്ടു ചാർത്തുക.

ഇവിടെ ചന്ദ്രഗ്രഹണത്തിന്നു സൂര്യബിംബവും സൂര്യഗ്രഹണത്തിന്നു തമോബിംബവും വരുത്തേണ്ടതില്ലെന്നും ധരിച്ചുകൊൾക. ചന്ദ്രബിംബവും തമോബിംബവും തമ്മിൽ കൂട്ടി അർദ്ധിച്ചു വന്നതു ചന്ദ്രഗ്രഹണത്തിന്റേയും, സൂര്യബിംബവും ചന്ദ്രബിംബവും തമ്മിൽ കൂട്ടി അർദ്ധിച്ചു വന്നതു സൂര്യഗ്രഹണത്തിന്റേയും 'സമ്പർക്കാർദ്ധ'മാകുന്നു. പിന്നെ ഈ സമ്പർക്കാർദ്ധത്തെ വേറെ കൂട്ടുവെച്ച് അതിന്റെ ഇലി നാ—ൽ പെരുക്കി വിലിയാക്കി വർഗ്ഗിക്കുകയും, ആ സമ്പർക്കാർദ്ധവും, സമ്പർക്കാർദ്ധവർഗ്ഗവും പേരിട്ടു ചാർത്തുകയും ചെയ്ക. ഈ ക്രിയകളെല്ലാം രണ്ടു ഗ്രഹണത്തിന്നും ഒരുപോലെയുമാകുന്നു.

൨.൦൧

ഇനി സൂര്യഗ്രഹണത്തിന്നുള്ള വിശേഷക്രിയ പറയുന്നു. ഇതുകൊണ്ട് "ആക്ഷ"ത്തെ വരുത്തുവാനാണ് പറയുന്നത്.

(൯൦) ആക്ഷാ "സുന്ദരകാ" ക്ഷഭാഹതിദളാ ഇതി— "സുന്ദരകാ" ക്ഷഭാഹതിദളം ആക്ഷാ ഇത്യന്വയഃ. സ്യാ ദിതി ശേഷഃ.

സ്വദേശത്തെ പലാംഗുലം വെച്ച്, അതിന്റെ ഇലിയും വിലിയും "സുന്ദരക" എന്നു ൧൨൭൦ നിലത്തിൽ വെച്ചു പെരുക്കി വിലിയെ നാ—ൽ കയററി ഇലിയിൽ കൂട്ടി അർദ്ധിച്ചാൽ അതിന്നു 'ആക്ഷാ' എന്നു പേരാകുന്നു. ഈ ആക്ഷം എപ്പോഴും തുലാദിയുമാണു. ഇതും പേരിട്ടു ചാൎത്തുക.

## ൨൦൯

അനന്തരം ദ്വൈലപ്തിത്തിനെ വരുത്തുവാൻ പറയുന്നു.

(൯൦) "നാമ" സ്വഹാരാഹതെഃ "പാദാ" പ്തൌ ഗതിഭേദഭാഗവിഹതൌ ഭേദഫരിദാഖ്യാ ഭവേൽ ഇതി— ക്രമേണാന്വയഃ.

സ്വദേശഹാരകത്തെ "നാമം" എന്ന ൩൦ കൊണ്ടു പെരുക്കി "പാദം" എന്ന വ്യ൧ കൊണ്ടു ഹരിക്കുക: അപ്പോൾ കിട്ടുന്ന ഫലത്തെ അറുപതിൽ പെരുക്കി ഗത്യന്തരംകൊണ്ടു ഹരിക്കുകയും ചെയ്ക: കിട്ടുന്ന ഫലം ഇലിയാകുന്നു. ശേഷം കൊണ്ടു വിലിയും വരുത്തിയാൽ അതിന്നു 'ഭേദപ്തിതു്' എന്നു പേരാകുന്നു. ഇതിന്നു "നതിഹാരകാ" എന്നും പെരുപറയാറുണ്ടു. അതും പേരിട്ടു ചാൎത്തുക.

## ൨൧൦

ഇനി ലംബനം വരുത്തുവാൻ പറയുന്നു.

(൯൦) കൃത്വാ പ്രാണകലാന്തരം ചരമിനെ ഷഡ്ഘ്നഃ ക്ഷവെൽ നാഡികാ ഭാഗെ കാലവിലഗ്നക മിതി— ഇനെ പ്രാണകലാന്തരം ചരം ചകൃത്വാ, ഷഡ്ഘ്നഃ നാഡികാഃ ഭാഗെ ക്ഷിപെൽ, കാലവിലഗ്നക മിത്യന്വയഃ. സ്യാ ദിതിശേഷഃ.

സായനസമലിപ്തയെ സൂൎയ്യനെന്നു കല്പിച്ചു അട്ടക്കെ രണ്ടേടത്തു വെച്ച്, ഒന്നിൽനിന്നും ചരപ്രാണകലാന്തരങ്ങൾ കൊണ്ടു ദിക്കിന്നു തക്കവണ്ണം മറേറതിൽ സംസ്കരിച്ച്, അ

ഫൻ *

തിൻെറ തിയതിയിൽ സ്ഫുടപർവ്വാന്തനാഴികകളേയും, ഇലി യിൽ സ്ഫുടപർവ്വാന്തവിനാഴികകളേയും ആറിൽ പെരുക്കി ക്കൂട്ടുക. എന്നാൽ അതു 'കാലലഗ്ന'മാകുന്നു.

൨൱

(൨൦) ചരഹാരജ്യേ വിത്രിഭേന്ദോ ന്നയെ ദിതി— വിത്രിഭേന്ദോഃ ചരഹാരജ്യേ നയെ ദിത്യന്വയഃ.

പിന്നെ, സായനസമലിപ്തയെ ചന്ദ്രനെന്നു കല്പിച്ച് ഒ രിക്കൽക്കൂടി രണ്ടേടത്തു വെച്ച്, ഒന്നിൽനിന്നു മൂന്നുരാശി ക ളഞ്ഞു മേഷതുലാദിയും ഓജയുഗ്മപദവും സൂക്ഷിച്ച്, അതിൽ നിന്നു ഹാരജ്യാവും * സ്വദേശത്തേക്കുള്ള ചരജ്യാവും കൊ ള്ളണം. അവിടെ മേലിൽ പ്രാണകലാന്തരം വരുത്തുന്നതു ആവശ്യമാകയാൽ ഈ ഹാരജ്യാവും ചരജ്യാവും വരുത്തു മ്പോൾ തന്നെ പ്രാണകലാന്തരംകൂടി വരുത്തുക, എന്നാൽ എളുപ്പമുണ്ട്, ഹാരജ്യാവ് എപ്പോഴും ധനമാകുന്നു. ഈ മൂ ന്നു ജ്യാവുകളും ഒരേടത്തു വെക്കുക.

൨൱൨

(൯൧) ഹാരജ്യാസഹിതഃ സ്വഹാരചരണോ ഹാര ഇതി— ക്രമേ ണാന്വയഃ. സ്യാ ദിതി ശേഷഃ.

പിന്നെ സ്വദേശഹാരകത്തെ നാലിൽ ഹരിച്ചാൽ വ രുന്ന ഫലത്തിൽ ഹാരജ്യാവ് കൂട്ടിയാൽ അതു 'ലംബനഹാ രകം' ആകുന്നു.

൨൱൩

(൯൧) ത്രിഭാഢ്യേ വിധൌ കുഴ്യാൽ സ്വാസുകലാന്തര മിതി— ത്രിഭാ ഢ്യേ വിധൌ സ്വാസുകലാന്തരം കുഴ്യാദിത്യന്വയഃ.

പിന്നേയും സായനസമലിപ്തയെ ചന്ദ്രനെന്നു കല്പി ച്ചു വേറേ വെച്ച് മൂന്നു രാശികൂട്ടി, മുമ്പേ വരുത്തിയ പ്രാണ

* ഹാരജ്യാവ ൨൬൩-ാം പാരയിൽ നോക്കുക.

കലാന്തരം ഓജയുഗ്മക്രമേണ ഋണധനമായി അതിൽ സംസ്കരിക്കണം.

## ൨൧൪

(൩൧) പുനരതഃ കാലൊന്നിതാൽ ദൊർഗ്ഗുണാൽ. ദിശൈക്യവശാൽ ചരൊനസഹിതൊ ഹാരാഹൃതൊ ലംബന മിത്യ— പുനഃ കാലൊന്നിതാൽ അതഃ ദൊർഗ്ഗുണാഃ ദിശൈക്യവശാൽ ചരൊനസഹിതഃ ഹാരാഹൃതഃ ലംബന മിത്യന്വയഃ. സ്യാദിതി ശെഷഃ.

മേൽപ്പറഞ്ഞ വിധം പ്രാണകലാന്തരം സംസ്കരിച്ചിരിക്കുന്ന ചന്ദ്രനിൽനിന്ന മുമ്പുണ്ടാക്കിവെച്ചിട്ടുള്ള കാലലഗ്നത്തെ വാങ്ങി, തുലാമേഷാദി സൂക്ഷിച്ച് ഭുജക്ക മഹാജ്യവ (൨൧൨) കൊള്ളുകയും ആ-ജ്യാവിൽ മുൻപ് ഉണ്ടാക്കിവെച്ചിരിക്കുന്ന ചരം സംസ്കരിക്കുകയും ചെയ്ക: രണ്ടും ദിക്ക ഒന്നാണെങ്കിൽ തമ്മിൽ കൂട്ടുകയും, രണ്ടാണെങ്കിൽ അന്തരിക്കുകയുമാണു വേണ്ടതു്. പിന്നെ ചരം സംസ്കരിച്ചിരിക്കുന്ന ഈ മഹാജ്യാവിനെ മുൻ ഉണ്ടാക്കിവെച്ചിരിക്കുന്ന ലംബനഹാരകം കൊണ്ടു ഹരിക്കുക: കിട്ടുന്ന ഫലം നാഴികയാകുന്നു. ശേഷത്തെ ൬൦-ൽ പെരുക്കി "ലംബനഹാരകം" കൊണ്ടു ഹരിച്ചു വിനാഴികയും ഉണ്ടാക്കണം. എന്നാൽ അതു ലംബനമാകുന്നു. മഹാജ്യാവിന്റെ തുലാമേഷാദി തന്നെയാണു ലംബനത്തിന്റേയും ദിക്ക്. അവിടെ മഹാജ്യാവിനും ചരത്തിനും ദിക്ക രണ്ടായി വരികയും, ചരം വലുതായിരിക്കയും ചെയ്യുമ്പോൾ അവ തമ്മിൽ അന്തരിച്ചാൽ ചരം ശേഷിക്കുന്നതുകൊണ്ടു, അങ്ങിനെ വന്നാൽ ലംബനത്തിന്റെ ദിക്ക ചരത്തിന്റെ ദിക്കാണെന്നു ധരിക്കയും വേണം. ഉച്ചക്കു മുമ്പാണെങ്കിൽ ലംബനം ഋണമായിട്ടും, ഉച്ചതിരിഞ്ഞിട്ടാണെങ്കിൽ ധനമായിട്ടും മാത്രമെ വരികയുള്ളു വെന്നു നിയമമുണ്ടെന്നും അറിയണം.

## ൨൧൫

(൩൨) യദാ ലംബനശിഞ്ജിനീ കൃതചരാ ഹാരേണ ഭക്താഗ്നിമദ്ധി— ക്രമേണാന്വയഃ. സ്യാദിതി ശെഷഃ.

അവിടെ ലംബനം അവിശേഷം വരുത്തുവാൻ ഒന്നിലധികം വേണ്ടി ഇതുപോലെ ക്രിയ ചെയ്യേണ്ടിവരുന്നതുകൊണ്ടു, ഇപ്പോൾ (ഒന്നാമത്തെ പ്രാവശ്യം) പറഞ്ഞ ക്രിയക്ക മഹാജ്യാവു കൊള്ളുവാൻ പറഞ്ഞ സ്ഥാനത്തു ലംബനജ്യാവു കൊണ്ടു * അതിൽ ചരം സംസ്കരിച്ച ലംബനഹാരകംകൊണ്ടു ഹരിച്ചിട്ടു ലംബനം വരുത്താം. ആദ്യത്തെ ക്രിയക്ക ലംബനജ്യാവു കൊണ്ടാൽ പിന്നെ അവിശേഷം വരുത്തുവാൻ കുറെ എളുപ്പമുണ്ടു. രണ്ടാമത്തെ ക്രിയ മുതൽ മഹാജ്യാവുതന്നെ കൊള്ളുകയും വേണം.

## വ‿ഫണ്ണ

### ഇനി ലംബനത്തെ അവിശേഷിപ്പാൻ പറയുന്നു.

(൨൭) സ്പഷ്ടം പർവ്വണി തൽ ച തത്സമയജം നീത്വാ വശിഷ്ടം സ്ഫുടസ്തു ഇതി — തൽ ച പർവ്വണി സ്പഷ്ടം തത്സമയജം നീത്വാ അവശിഷ്ടം സ്ഫുടമാത്യനായഃ. സ്യാദിതി ശേഷഃ.

അവിടെ ഒന്നാമത്തെ ക്രിയക്ക് ഉണ്ടായ ലംബനത്തെ ഋണധനത്തിന്നു തക്കവണ്ണം സ്ഫുടപർവ്വാന്തത്തിൽ സംസ്കരിക്കണം. അനന്തരം സമലിപ്തരണ്ടെടുത്തു വെച്ച് ഒന്നിനെ സൂര്യനെന്നും മറ്റതിനെ ചന്ദ്രനെന്നും കല്പിച്ച്, പിന്നെ ലംബനം രണ്ടെടുത്തു വേറെ വെച്ച്, ഒന്നിനെ സൂര്യഗതികൊണ്ടു പെരുക്കിക്കളഞ്ഞ് സമലിപ്താദിത്യനിലും, മറ്റതിനെ ചന്ദ്രഗതികൊണ്ടു പെരുക്കി കളഞ്ഞ് സമലിപ്തേന്ദുവിലും ഋണധനത്തിന്നു തക്കവണ്ണം സംസ്കരിക്കുകയും, ആ ആദിത്യനെ വെച്ച് മുമ്പു പറഞ്ഞതുപോലെ കാലലഗ്നം വരുത്തുകയും വേണം. അതിന്നു ഇവിടെ ലംബനം സംസ്കരിച്ചിരിക്കുന്ന സ്ഫുടപർവ്വാന്തനാഴികവിനാഴികകളെ ആണ്ടു ആറിൽ പെരുക്കി കൂട്ടേണ്ടതെന്നു ഭേദത്തെ ധരിക്കയും വേണം.

* ൨൪-ാം പുറമയിൽ ലംബനജ്യാവു ചേർത്തിട്ടുണ്ട്.

പിന്നെ ഇവിടെക്ക് തൽക്കാലിച്ചു വെച്ച ചന്ദ്രനെ വെച്ച് മൂന്നു രാശി വാങ്ങി ഹാരജ്യാവും ചരജ്യാവും പ്രാണകലാന്തരജ്യാവും വരുത്തുക തുടങ്ങിയ ക്രിയ ചെയ്തു ലംബനം വരുത്തുക. ഇങ്ങിനെ ലംബനത്തിന്നു അവിശേഷം വരുന്നതു വരെ പിന്നേയും പിന്നേയും ക്രിയ ചെയ്തു അവിശേഷം വരുത്തണം. അവിശേഷം വന്ന ലംബനം സ്ഫുടപർവ്വാന്തത്തിൽ ഋണധനത്തിന്നു തക്കവണ്ണം സംസ്കരിച്ചാൽ അതു സൂര്യഗ്രഹണത്തിന്റെ മദ്ധ്യകാലമാകുന്നു. ആ മദ്ധ്യകാലത്തെയും, ആ മദ്ധ്യകാലത്തേക്കുള്ള സൂര്യചന്ദ്രകാലലഗ്നലംബനങ്ങളേയും പേർത്തു ചാർത്തുക.



## ൨൧൭

### ഇനി "നതി" വരുത്തുവാൻ പറയുന്നു.

(൯൨) അക്ഷാദപിത്രിഭകാലദോർഗ്ഗുണകൃതാൾ ഖേഹരിദാപ്താ നതിരിതി— വിത്രിഭകാലദോർഗ്ഗുണകൃതാൽ അക്ഷാൽ ഖേഹരിദാപ്താ നതിരിത്യന്വയഃ. സ്യാദിതി ശേഷഃ.

പിന്നെ മദ്ധ്യകാലത്തിങ്കലെ കാലലഗ്നത്തിൽ നിന്നു മൂന്നു രാശി വാങ്ങി തുലാമേഷാദി സൂക്ഷിച്ചു ഉള്ളതു മഹാജ്യാവു കൊള്ളുകയും, ആ ജ്യാവിനെ മുമ്പെ ഉണ്ടാക്കിയ അക്ഷത്തിൽ സംസ്കരിക്കുകയും വേണം. മഹാജ്യാവും അക്ഷവും ദിക്കു ഒന്നാണെങ്കിൽ തമ്മിൽ കൂട്ടുകയും, ഒന്നല്ലെങ്കിൽ അന്തരിക്കുകയുമാണ വേണ്ടതു്. ഇങ്ങിനെ മഹാജ്യാവ് സംസ്കരിച്ചിരിക്കുന്ന അക്ഷത്തെ മുൻപു ഉണ്ടാക്കി വെച്ചിരിക്കുന്ന ഛേദപ്പിത്തുകൊണ്ടു ഹരിച്ചാൽ വരുന്ന ഫലം ഇലിയാകുന്നു; ശേഷം കൊണ്ടു വിലിയും ഉണ്ടാക്കിയാൽ അതു 'നതി' ആകുന്നു. അക്ഷം എല്ലാ കാലവും തുലാദിയാകയാൽ മഹാജ്യാവും അക്ഷവും ദിക്കു ഒന്നാണെങ്കിൽ നതിയുടെ ദിക്കു തുലാദിയാണു്; ദിക്കു രണ്ടാണെങ്കിൽ, അവ തമ്മിൽ അന്തരിച്ചാൽ ശേഷി

ക്കുന്നതിന്റെ ദിക്കുമാകുന്നു നതിയുടെ ദിക്ക്. ഇതെല്ലാം സൂൎയ്യഗ്രഹണത്തിന്നുള്ള പ്രത്യേക ക്രിയകളാകുന്നു.

൨൮വ്യ

ഇനി രണ്ടു ഗ്രഹണത്തിന്നും ഒന്നായിട്ടുള്ള ക്രിയയാണ പറയുന്നതു. ഇതിൽ ആദ്യം വിക്ഷേപം വരുത്തുവാൻ പറയുന്നു.

(൪൨) ക്ഷേപൊ വെനഹതാ ദ്വ്യഹീന്ദുഗ്ഗുണതഃ "കാമൈ" രിതി- ഹൃതഃ സ്യാ ദിതി ശേഷഃ. വെനഹതാൽ വ്യഹീന്ദുഗ്ഗുണാതഃ "കാമൈഃ" ഹൃതഃ ക്ഷേപഃ സ്യാ ദിത്യന്വയഃ.

പിന്നെ മദ്ധ്യകാലചന്ദ്രനിൽ നിന്നു സായനരാഹുവിനെ വാങ്ങി, തുലാമേഷാദി സൂക്ഷിച്ച് ഉജ്ജക്ക മഹാജ്യാവുകൊള്ളുകയും, ആ ജ്യാവിനെ നാലിൽ പെരുക്കി "കാമാ"എന്നതുകൊണ്ടു ഹരിക്കുകയും ചെയ്ക, അപ്പോൾ കിട്ടുന്ന ഫലം ഇലിയാകുന്നു. ശേഷംകൊണ്ടു വിലിയും ഉണ്ടാക്കിയാൽ അതു വിക്ഷേപമായി വരും. സോമഗ്രഹണത്തിങ്കലെ വിക്ഷേപം വരുത്തുന്നേടത്തു കുറച്ചു വിശേഷമുള്ളതിനെ പറയുന്നു.

സോമഗ്രഹണത്തിന്നു ലംബനസംസ്കാരമില്ലാത്തതിനാൽ മദ്ധ്യകാലചന്ദ്രനെ വെക്കേണ്ടേടത്തു സായനസമലിപ്തയാണ വേണ്ടതു. ഇവിടെ വരുത്തിയ വിക്ഷേപം വിക്ഷേപവുമാണ. മഹാജ്യാവിന്റെ തുലാമേഷാദിപോലേയാണ് വിക്ഷേപത്തിന്റെ തുലാമേഷാദി ദിക്ക എന്നും അറിയണം. ഈ വിക്ഷേപവും പേരിട്ടു ചാൎത്തുക.

൨൮൯

സൂൎയ്യഗ്രഹണത്തിങ്കൽ മേൽപ്രകാരം വരുത്തിയ വിക്ഷേപത്തിൽ ഒരു സംസ്കാരവും കൂടിയുണ്ടു. അതാണിനി പറയുന്നതു.

(൯൨) സ നത്യാ കൃത ഇതി— ക്രമേണാന്വയഃ. വിക്ഷേപഃ സ്യാദിതി ശേഷഃ.

ഈ വിക്ഷേപത്തിൽ മുമ്പെ ഉണ്ടാക്കിയ നതി സംസ്കരിച്ചാൽ അതു സൂൎയ്യഗ്രഹണത്തിലെ വിക്ഷേപമായി വരും. അതും പേരിട്ടു ചാൎത്തുക. വിക്ഷേപവും നതിയും ദിക്കു ഒന്നാണെങ്കിൽ തമ്മിൽ കൂട്ടുകയും, ഒന്നല്ലെങ്കിൽ തമ്മിൽ അന്തരിക്കുകയുമാണ വേണ്ടതു്. അന്തരിക്കുകയാണ ചെയ്യുന്നതെങ്കിൽ ശേഷിച്ചതിന്റെ ദിക്കാണ വിക്ഷേപത്തിന്റെ ദിക്കെന്നും ധരിക്കണം.

൧൨൦

ഇനി പരമഗ്രാസം വരുത്താൻ പറയുന്നു.

(൯൨) തം സമ്പക്കദളാ ദ്വിശൊദ്ധ്യ പരമഗ്രാസപ്രമാണം വിദുരിതി— ക്രമേണാന്വയഃ.

ചന്ദ്രഗ്രഹണത്തിങ്കലെ സമ്പക്കാൎദ്ധത്തിൽ നിന്നു ചന്ദ്രഗ്രഹണത്തിന്റെ വിക്ഷേപം വാങ്ങിയാൽ ശേഷം ചന്ദ്രഗ്രഹണത്തിന്റെ പരമഗ്രാസപ്രമാണമാകുന്നു. സൂൎയ്യഗ്രഹണത്തിങ്കലെ സമ്പക്കാൎദ്ധത്തിൽ നിന്നു സൂൎയ്യഗ്രഹണത്തിന്റെ വിക്ഷേപം വാങ്ങിയാൽ ശേഷമുള്ളതു സൂൎയ്യഗ്രഹണത്തിന്റെ പരമഗ്രാസപ്രമാണവുമാകുന്നു. പരമഗ്രാസം എന്നു പറയുന്നതു, അതാതു ബിംബത്തിന്നുള്ള ഇലികളിൽ പരമഗ്രാസത്തിന്റെ ഇലികളോളം ഗ്രസിക്കും (മറയും) എന്നാകുന്നു.

ഇവിടെ രണ്ടു ഗ്രഹണത്തിന്നും സമ്പക്കാൎദ്ധത്തേക്കാൾ വിക്ഷേപം വലുതായി വന്നാൽ ആ വാവിന്നു ഗ്രഹണമില്ലെന്നും, വിക്ഷേപത്തേക്കാൾ സമ്പക്കാൎദ്ധം വലുതായി വന്നാൽ ഗ്രഹണമുണ്ടെന്നും അറിയണം. എന്നാൽ പരമഗ്രാസം സൂൎയ്യബിംബത്തിന്റെ വ്യാസാൎദ്ധം ഒരംശത്തിൽ കുറഞ്ഞാൽ, സൂൎയ്യഗ്ര

ഹണവും, ചന്ദ്രബിംബത്തിന്റെ ൧൬-ൽ ഒരംശത്തിൽ കുറഞ്ഞാൽ ചന്ദ്രഗ്രഹണവും വജ്ജിക്കേണ്ട എന്നു അറിക. ബിംബത്തിന്റെയും പരമഗ്രാസത്തിന്റെയും ഇലികളുടെ അംശങ്ങളെ നോക്കിയിട്ടാണ "കാൽഗ്രഹണം" അരഗ്രഹണം എന്നും മറ്റും പറയുന്നതു. പരമഗ്രാസവും ബിംബവും സമമായി വന്നാൽ സമസ്ത (മുഴുവനും മറയുന്ന) ഗ്രഹണമുണ്ടെന്നും ധരിക്കണം.

## ൨൨൧

ഇനി സ്ഥിത്യർദ്ധം വരുത്തുവാൻ പറയുന്നു.

(൪൯) ക്ഷേപൈക്യാർദ്ധകൃതിദ്വയാന്തരപദം ഗത്യന്തരാംശാഹൃതം സ്ഥിത്യർദ്ധമിതി— ക്രമേണാനയേ. സ്യാദിതി ശേഷഃ.

അതാതിന്റെ (സൂര്യഗ്രഹണത്തിന്നു അതിന്റെയും ചന്ദ്രഗ്രഹണത്തിന്നു അതിന്റെയും) വിക്ഷേപത്തെ പെരുക്കി വിലിയാക്കി വർഗ്ഗിച്ചതിനെ അതിന്റെ സമ്പർക്കാർദ്ധവർഗ്ഗത്തിൽ നിന്നും കളയുകയും, ശേഷത്തെ മൂലിച്ച ഗത്യന്തരം കൊണ്ടു ഹരിക്കുകയും ചെയ്താൽ അതു മദ്ധ്യകാലസ്ഥിത്യർദ്ധമാകുന്നു. ഹരിച്ചാൽ ആദ്യം കിട്ടുന്ന ഫലം സ്ഥിത്യർദ്ധത്തിന്റെ നാഴികകളാകുന്നു. ശേഷംകൊണ്ടു വിനാഴികയും ഉണ്ടാക്കുകയും വേണം.

ഇനി ഈ മദ്ധ്യകാലസ്ഥിത്യർദ്ധം കൊണ്ടു സ്പർശമോക്ഷകാലങ്ങളിലേക്കു സ്ഥിത്യർദ്ധമുണ്ടാക്കി അതുകളെ അവിശേഷിപ്പാൻ പറയുന്നു. അവിടെ ചന്ദ്രഗ്രഹണത്തിന്റെ ക്രിയ വേറിട്ടു തന്നെ പറഞ്ഞാൽ കുറെ എളുപ്പമുണ്ടാകകൊണ്ടു അതു മുമ്പെ പറയുന്നു. ചന്ദ്രഗ്രഹണത്തിന്നു മദ്ധ്യകാലത്തേക്കു ഉണ്ടാക്കിയ സ്ഥിത്യർദ്ധത്തെ ചന്ദ്രഗതികൊണ്ടു പെരുക്കിക്കയററി സായനസമലിപ്തേന്ദുവിൽ നിന്നു വാങ്ങുകയും, ആ ചന്ദ്രനി

ൽ നിന്നു രാഹുവിനെ വാങ്ങി മുൻപറഞ്ഞതുപോലെ ചന്ദ്രവിക്ഷേപവും, ആ വിക്ഷേപംകൊണ്ടു സ്ഥിത്യർദ്ധവും വരുത്തുകയും ചെയ്താൽ അതു സ്പർശകാലസ്ഥിത്യർദ്ധമാകുന്നു. പിന്നെ ആ സ്പർശകാലസ്ഥിത്യർദ്ധത്തെ ചന്ദ്രഗതികൊണ്ടു പെരുക്കി കയററി സമലിപ്തേന്ദുവിൽ നിന്നു കളഞ്ഞു, ആ ചന്ദ്രനെക്കൊണ്ടു പിന്നേയും വിക്ഷേപവും സ്ഥിത്യർദ്ധവും ഉണ്ടാക്കുക. ഇങ്ങിനെ സ്പർശകാലസ്ഥിത്യർദ്ധവും അവിശേഷിച്ചു വരുത്തുക. പിന്നെ മദ്ധ്യകാലസ്ഥിത്യർദ്ധത്തെ ചന്ദ്രഗതികൊണ്ടു പെരുക്കിക്കയററി സമലിപ്തേന്ദുവിൽ കൂട്ടുകയും, ആ ചന്ദ്രനെക്കൊണ്ടു ചന്ദ്രവിക്ഷേപവും സ്ഥിത്യർദ്ധവും ഉണ്ടാക്കുകയും ചെയ്താൽ അതു മോക്ഷകാലസ്ഥിത്യർദ്ധവുമാകുന്നു. പിന്നെ ആ മോക്ഷകാലസ്ഥിത്യർദ്ധത്തെ ചന്ദ്രഗതികൊണ്ടു പെരുക്കിക്കയററി സമലിപ്തേന്ദുവിൽ കൂട്ടി, ആ ചന്ദ്രനിൽ നിന്നു രാഹുവിനെ വാങ്ങി മുമ്പു പറഞ്ഞതുപോലെ ചന്ദ്രവിക്ഷേപവും സ്ഥിത്യർദ്ധവും അവിശേഷം വരുത്തണം. അവിടെ ചന്ദ്രഗ്രഹണത്തിന്നു മദ്ധ്യകാലം സ്ഫുടപർവ്വാന്തം തന്നെയാകുന്നു. മദ്ധ്യകാലം സ്ഫുടപർവ്വാന്തം തന്നേ ആകകൊണ്ടു ആ മദ്ധ്യകാലത്തിൽ നിന്നു അവിശേഷം വന്ന സ്പർശകാലസ്ഥിത്യർദ്ധം വാങ്ങിയാൽ ശേഷമുള്ളതു ചന്ദ്രഗ്രഹണത്തിൻെറ സ്പർശകാലമാകുന്നു. പിന്നെ ആ മദ്ധ്യകാലത്തിൽ അവിശേഷം വന്ന മോക്ഷകാലസ്ഥിത്യർദ്ധം കൂട്ടിയാൽ മോക്ഷകാലവും വരുന്നതാണ് ഇങ്ങിനെ, സ്പർശസ്ഥിത്യർദ്ധവും മോക്ഷസ്ഥിത്യർദ്ധവും വരുത്തുമ്പോൾ പരമഗ്രാസം വരുത്തേണ്ട എന്നു ഭേദം. ഇങ്ങിനെ വരുത്തിയ സ്പർശകാലസ്ഥിത്യർദ്ധവും, മോക്ഷകാലസ്ഥിത്യർദ്ധവും സ്പർശകാലവും, മോക്ഷകാലവും, ആ രണ്ടു സമയങ്ങളിലേക്കുമുള്ള വിക്ഷേപങ്ങളും പേരിട്ടു ചാർത്തുക.

൧൧൧

ഇനി സൂൎയ്യഗ്രഹണത്തിന്റെ ക്രിയാശേഷത്തെ പറയുന്നു.

(൩൩) കൃതലംബനനെ ധനമൃണം പൎവ്വണ്യതൊ ലംബനം. സ്ഥിത്യൎദ്ധം ച വിധായ കെവലതിഥൌ കൃത്വാ വശിഷ്ടെ സ്ഫുടെ മൊക്ഷസ്പൎശതിഥീ ഇതി— കൃതലംബനെ പൎവ്വണി ധനം ഋണം, അതഃ ലംബനം സ്ഥിത്യൎദ്ധം ച കെവലതിഥൌ വിധായ അവശിഷ്ടെ കൃത്വാ മൊക്ഷസ്പൎശതിഥീ സ്ഫുടെ ഇത്യനയൊഃ കാൎയ്യൌ ഇതി ശെഷഃ.

അവിടെ സൂൎയ്യഗ്രഹണത്തിന്റെ മദ്ധ്യകാലത്തിൽനിന്നു മദ്ധ്യകാലസ്ഥിത്യൎദ്ധം വാങ്ങി, തൽക്കാലത്തെക്കു സമലിപ്താദിത്യചന്ദ്രന്മാരെ തൽക്കാലിച്ച്, ആ ആദിത്യനെകൊണ്ടു കാലലഗ്നം വരുത്തുക: അവിടെ തൽകാലനാഴികകളാണു ഭൂറിൽ പെരുക്കി കൂട്ടെണ്ടതു്. പിന്നെ മുൻപറഞ്ഞതു പോലെ ഹാരജ്യാവും, ചരജ്യാവും, ലംബനവും നതിയും വിക്ഷെപവും, സ്ഥിത്യൎദ്ധവും വരുത്തെണം. എന്നാലതു സ്പൎശകാലസ്ഥിത്യൎദ്ധമാകുന്നു. ഇവിടെയും പരമഗ്രാസം വരുത്തെണ്ടു. പിന്നെ അപ്പോഴുണ്ടായ ലംബനത്തെ സ്ഫുടപൎവ്വാന്തത്തിൽ സംസ്കരിച്ച്, അതിൽ നിന്നു സ്പൎശകാലസ്ഥിത്യൎദ്ധം വാങ്ങി, തൽകാലത്തെക്കു സൂൎയ്യചന്ദ്രന്മാരെ തൽക്കാലിച്ച്, അതുകൊണ്ടു കാലലഗ്നാദി സ്ഥിത്യൎദ്ധാന്തം വരുത്തി, അപ്പോഴുണ്ടായ ലംബനം സംസ്കരിച്ചിരിക്കുന്ന സ്ഫുടപൎവ്വാന്തത്തിൽ നിന്നു അപ്പോഴുണ്ടായ സ്പൎശസ്ഥിത്യൎദ്ധം വാങ്ങി, അവിടെക്കു സൂൎയ്യചന്ദ്രന്മാരെ തൽക്കാലിച്ചു, അതുകൊണ്ടും ഇങ്ങിനെ തന്നെ ക്രിയ ചെയ്തു് സ്പൎശലംബനസ്ഥിത്യൎദ്ധങ്ങൾക്കു അവിശേഷം വരുത്തുക. പിന്നെ അവിശേഷം വന്നിരിക്കുന്ന സ്പൎശലംബനം സ്ഫുടപൎവ്വാന്തത്തിൽ സംസ്കരിച്ചു, അതിൽനിന്നു അവിശേഷം വന്നിരിക്കുന്ന സ്പൎശസ്ഥിത്യൎദ്ധം വാങ്ങിയതു സൂൎയ്യഗ്രഹണത്തിന്റെ സ്പൎശകാലമാകുന്നു. ഈ സ്പൎശകാലവും,

തൽകാലത്തേക്കുള്ള സൂൎയ്യചന്ദ്രസ്ഫുടങ്ങളും, കാലലംബനാദി സ്ഥിത്യൎദ്ധാന്തവും പേരിട്ടു ചാൎത്തുക. പിന്നെ മദ്ധ്യകാലസ്ഥിത്യൎദ്ധം മദ്ധ്യകാലത്തിൽ കൂട്ടി, അവിടക്കു സമലിപ്താദിത്യചന്ദ്രന്മാരെ തൽക്കാലിച്ച് അതുകൊണ്ടു കാലലംബനാദി സ്ഥിത്യൎദ്ധാന്തം വരുത്തിയാൽ അതു മോക്ഷസ്ഥിത്യൎദ്ധമാകുന്നു. പിന്നെ അപ്പോഴുണ്ടായ ലംബനം സ്ഫുടപൎവ്വാന്തത്തിൽ സംസ്കരിച്ച്, മോക്ഷസ്ഥിത്യൎദ്ധം കൂട്ടി, അവിടെക്കു സൂൎയ്യചന്ദ്രന്മാരെ തൽക്കാലിച്ചു, സ്പൎശകാലത്തിൽ പറഞ്ഞതുപോലെ മോക്ഷലംബനസ്ഥിത്യൎദ്ധങ്ങൾക്കും അവിശേഷം വരുത്തി, അവിശേഷം വന്നിരിക്കുന്ന മോക്ഷലംബനം സ്ഫുടപൎവ്വാന്തത്തിൽ സംസ്കരിക്കുകയും, അവിശേഷം വന്നിരിക്കുന്ന സ്ഥിത്യൎദ്ധം അതിൽ കൂട്ടുകയും ചെയ്താൽ അതു സൂൎയ്യഗ്രഹണത്തിന്റെ മോക്ഷകാലവുമായിവരും, ഈ മോക്ഷകാലവും, തൽക്കാലത്തേക്കുള്ള സൂൎയ്യചന്ദ്രസ്ഫുടങ്ങളും, കാലലംബനാദി സ്ഥിത്യൎദ്ധാന്തവും പേരിട്ടു ചാൎത്തുക. അവിടെ സ്പൎശകാലം എന്നു പറയുന്നതു ഗ്രഹണം തുടങ്ങുന്നതിന്റേയും, മദ്ധ്യകാലമെന്നു പറയുന്നതു ഗ്രാസം കഴിഞ്ഞു മോചനം തുടങ്ങുന്നതിന്റേയും, മോക്ഷകാലമെന്നതു മോചനം കഴിഞ്ഞു ശുദ്ധമണ്ഡലം കാണുന്നതിന്റേ സമയമാണെന്നും അറിക. സ്പൎശമോക്ഷങ്ങൾ വരുത്തുവാനുള്ള ക്രിയ ഇങ്ങിനെയാകുന്നു.

൨൨൩

ഇനി നിമീലനവും ഉന്മീലനവും വരുത്തുവാൻ പറയുന്നു.

(൩൩) തഥാന്തരദളാൽ ക്ഷേപാദ്വിമൌൎഖണ്ഡേ ഇതി—ക്രമേണാന്വയഃ. സ്യാതാമിതി ശേഷഃ.

അവിടെ സൂൎയ്യഗ്രഹണത്തിന്നു ഗ്രാഹ്യഗ്രാഹകബിംബങ്ങൾക്കു തമ്മിൽ അധികം വ്യത്യാസമില്ലാത്തതിനാൽ ചന്ദ്രഗ്രഹ

ണത്തിന്നു മാത്രമെ നിമിലനോന്മീലനങ്ങൾ പ്രത്യക്ഷമാകുന്നുള്ളൂ. ഇവിടെ "ഗ്രാഹ്യം" എന്നു പറയുന്നതു ചന്ദ്രബിംബവും, "ഗ്രാഹകം" എന്നു പറയുന്നതു തമോബിംബവുമാകുന്നു. അതു കൊണ്ടു തമോബിംബത്തിൽ നിന്നു ചന്ദ്രബിംബം വാങ്ങി, ശേഷത്തെ അർദ്ധിച്ചു പെരുക്കി വിലിയാക്കി വർഗ്ഗിച്ചതും, മദ്ധ്യകാല വിക്ഷേപം പെരുക്കി വിലിയാക്കി വർഗ്ഗിച്ചതും, തമ്മിൽ അന്തരിച്ച ശേഷത്തെ മൂലിക്കുകയും, അതിനെ ഗത്യന്തരംകൊണ്ടു ഹരിക്കുകയും ചെയ്താൽ കിട്ടുന്ന ഫലം വിമർദ്ദാർദ്ധമാകുന്നു. ഹരിച്ചാൽ ആദ്യം കിട്ടുന്നതു നാഴികയാകയാൽ ശേഷത്തെ ൬൦-ൽ പെരുക്കി ഹരിച്ചു വിനാഴികയും ഉണ്ടാക്കണം. പിന്നെ മദ്ധ്യകാലത്തെ രണ്ടേടത്തു വെച്ചു, ഒന്നിൽനിന്നു വിമർദ്ദാർദ്ധം കളഞ്ഞാൽ അതു നിമീലനകാലവും, മറേറതിൽ വിമർദ്ദാർദ്ധം കൂട്ടിയാൽ അതു ഉന്മീലനകാലവുമായി വരും. ചന്ദ്രന്നു സമസ്തഗ്രഹണമുള്ളപ്പോൾ മാത്രമെ ഇതു വരികയുള്ളൂ. അങ്ങിനെ വരുമ്പോൾ മദ്ധ്യകാലത്തിൽ നിന്നു വിമർദ്ദാർദ്ധനാഴികയോളം മുമ്പെ ചന്ദ്രബിംബം ഒട്ടും കാണാനില്ലാതെയാകുമെന്നും, മദ്ധ്യകാലം കഴിഞ്ഞ് ത വിമർദ്ദാർദ്ധത്തോളം നാഴിക ചെന്നാൽ ബിംബം വീണ്ടും കണ്ടു തുടങ്ങുമെന്നും അറിക. ഈ വിമർദ്ദാർദ്ധനാഴികകളെ സ്ഥിത്യർദ്ധത്തിന്നു പറഞ്ഞതുപോലെ അവിശേഷിച്ചു വരുത്തിയാൽ നല്ലവണ്ണം സൂക്ഷ്മമാകയും ചെയ്യും.

## ൨൨

ഇനി ഇഷ്ടകാലത്തെ ബിംബത്തിന്റെ എത്ര ഗ്രസിച്ചിരിക്കുമെന്നറിയാൻ പറയുന്നു.

(൪) ഗത്യംശാന്തരാമിഷ്ടലംബയുതമുകപവ്വേഷ്ടദോഹതം തല്ക്ഷിപ്ത്യാഃ കൃതിയോഗമൂലരഹിതം യോഗാർദ്ധമിഷ്ടഗ്രഹ ഇതി—ഇഷ്ടലംബയുതമുകപവ്വേഷ്ടദോഹതം ഗത്യംശാന്തരം തൽക്ഷിപ്ത്യാഃ കൃതിയോഗമൂലരഹിതം യോഗാർദ്ധം ഇഷ്ടഗ്രഹഇത്യന്വയഃ. സ്യാദിതി ശേഷഃ,

അവിടെ സ്പർശകാലത്തിൽ നിന്നു അര നാഴിക, ഒരു നാഴിക, ഒന്നര നാഴിക ഇങ്ങിനെ ചെല്ലുമ്പോഴക്കു ബിംബത്തിന്റെ എത്ര ഭാഗം ഗ്രസിക്കുമെന്നു വരുത്തുകയാകുന്നു 'ഇഷ്ടഗ്രഹം' എന്നു പറയുന്നതു. അതുകൊണ്ടു സ്പർശകാലം തുടങ്ങി മദ്ധ്യകാലത്തിന്നിടക്കു ഏതെങ്കിലും ഇഷ്ടകാലത്തേക്കു സായനസമലിപ്താദിത്യചന്ദ്രന്മാരെ തൽക്കാലിച്ച് ആ സമയത്തേക്കു കാലലഗ്നം മുതൽ ലംബനവും, നതിയും, വിക്ഷേപവും വരുത്തി, വിക്ഷേപത്തിൽ നതി സംസ്കരിച്ചു വെക്കുക. ചന്ദ്രഗ്രഹണത്തിന്നാണെങ്കിൽ ലംബനവും നതിയും വരുത്തുകയും വിക്ഷേപത്തിൽ നതി സംസ്കരിക്കയും മാത്രം വേണ്ട. പിന്നെ ഇഷ്ടകാലലംബനം ഊനധനത്തിന്നു തക്കവണ്ണം സ്ഫുടപർവ്വാന്തത്തിൽ സംസ്കരിച്ച്, ആ ലംബനം സംസ്കരിച്ചിരിക്കുന്ന സ്ഫുടപർവ്വാന്തനാഴികയും, ഇഷ്ടകാലനാഴികയും തമ്മിൽ അന്തരിച്ചാൽ ശേഷിച്ച നാഴികവിനാഴികകളെക്കൊണ്ടു ഗത്യന്തരത്തെ പെരുക്കി വർഗ്ഗിച്ചതും, തൽകാലവിക്ഷേപത്തെ പെരുക്കി വർഗ്ഗിച്ചതും തമ്മിൽ കൂട്ടി മൂലിച്ചുണ്ടാകുന്നതു കയറിയാൽ ഇലിയും വിലിയും വരും. അതിനെ അതാതിന്റെ സമ്പർക്കാർദ്ധത്തിൽ നിന്നു വാങ്ങിയാൽ ഇഷ്ടകാലത്തേക്കുള്ള ഗ്രാസം വരുന്നതാകുന്നു. ചന്ദ്രഗ്രഹണമാണെങ്കിൽ ലംബനമില്ലായ്കയാൽ കേവല സ്ഫുടപർവ്വാന്തവും ഇഷ്ടകാലവും തമ്മിൽ അന്തരിച്ചു ശേഷിച്ച നാഴികകൊണ്ടാണ ഗത്യന്തരത്തെ പെരുക്കേണ്ടതെന്നു ഭേദമുണ്ടു.

൨൨൭

ഇനി സോമഗ്രഹണത്തിന്നു ആവശ്യമില്ലാത്തതു ഇന്നിന്നവയെന്നു പറയുന്നു.

(൩൪) ന ഗ്രാഹ്യം നതിലംബനേ ദിവസകൃദ്ബിംബേ പി സോമഗ്രഹ ഇതി- സോമഗ്രഹേ നതിലംബനേ ന ഗ്രാഹ്യേ. ദിവസകൃദ്ബിംബോപി ഇത്യന്വയഃ ന ഗ്രാഹ്യഃ ഇതി ച യോജ്യഃ.

ഇവിടെ രണ്ടു ഗ്രഹണത്തിന്നും ക്രിയ ഒന്നിച്ചു പറഞ്ഞിരിക്കുന്നതിൽ സോമഗ്രഹണത്തിന്നു നതിയും, ലംബനവും, സൂൎയ്യബിംബവും വരുത്തേണ്ട.

## ൨൨൩

ഇനി എത്ര ഉണ്ടായാലാണ് വൎജ്ജിക്കേണ്ടതു എന്നതിനെ പ്പറയുന്നു.

(ൻർ) ഗ്രാസെ ബിംബദിനാംശതൊ ല്പകതരെ വൎജ്ജ്യാ ന സൂൎയ്യഗ്രഹ ഇതി— ഗ്രാസെ ബിംബദിനാംശതഃ അല്പകതരെ സൂൎയ്യഗ്രഹഃ ന വൎജ്ജ്യ ഇത്യന്വയഃ. സ്യാദിതി ശെഷഃ.

സൂൎയ്യബിംബത്തിന്റെ എട്ടിൽ ഒരു ഭാഗത്തോളം പരമഗ്രാസം ഉണ്ടെങ്കിലെ സൂൎയ്യഗ്രഹണം വൎജ്ജിക്കേണ്ടു എന്നൎത്ഥം.

## ൨൨൪

(ൻ൫) ഗ്രാസെ ഷൊഡശഭാഗതഃ ശിശിരഗൊ രല്പെ ന വൎജ്ജ്യാ ഗ്രഹ ഇതി— ഗ്രാസെ ഷൊഡശഭാഗതഃ അല്പെ ശിശിരഗൊഃ ഗ്രഹഃ ന വൎജ്ജ്യഃ ഇത്യന്വയഃ. സ്യാദിതി ശെഷഃ.

ചന്ദ്രബിംബത്തിന്റെ പതിനാറിലൊന്നിനേക്കാൾ പരമഗ്രാസം അധികമില്ലെങ്കിൽ ചന്ദ്രഗ്രഹണവും വൎജ്ജിക്കേണ്ട.

## ൨൨൫

ഇനി ഗ്രഹണം തുടങ്ങുന്ന ദിക്കറിയാൻ പറയുന്നു.

(ൻ൬) ഖണ്ഡാംശൊ ഗ്രഹണെ സദാ നതിദിശി ഗ്രാസ ഇതി— ക്രമെണാന്വയഃ. ഭവതീതി ശെഷഃ.

അവിടെ സൂൎയ്യഗ്രഹണത്തിന്നു നതി സംസ്കരിച്ചിരിക്കുന്ന വിക്ഷേപത്തിന്റെ ദിക്കിൽ നിന്നാണു ഗ്രസിച്ചു തുടങ്ങുക. മേഷാദി ഉത്തരദിക്കും, തുലാദി ദക്ഷിണദിക്കു മാകുന്നു. അതുകൊണ്ടു നതിസംസ്കൃതവിക്ഷേപം മേഷാദിയാണെങ്കിൽ സൂൎയ്യ

ബിംബത്തിന്റെ വടക്കേ വക്കത്തുനിന്നും, തുലാദിയാണെങ്കിൽ തെക്കേ വക്കത്തുനിന്നും ആണ ഗ്രസിച്ചു തുടങ്ങുക യെന്നും അറിക.

## ൨൨൯

(൯൭) വിധൌ രന്യഥേതി— ക്രമേണാന്വയഃ.

ചന്ദ്രഗ്രഹണത്തിന്നു ഗ്രാസം സൂൎയ്യഗ്രഹണത്തിന്നു പറഞ്ഞതിന്റെ വിപരീതമാകുന്നു. ചന്ദ്രഗ്രഹണത്തിന്റെ വിക്ഷേപം മേഷാദിയാണെങ്കിൽ ചന്ദ്രബിംബത്തിന്റെ തെക്കേ വക്കത്തുനിന്നു ഗ്രാസം തുടങ്ങുമെന്നും, തുലാദിയാണെങ്കിൽ ഗ്രസിച്ചു തുടങ്ങുക വടക്കേ വക്കത്തു നിന്നാണെന്നും താല്പൎയ്യം.

## ൨൩൦

സൂൎയ്യന്റെ ഉദയാസ്തമയ സന്ധ്യകൾക്ക ഗ്രഹണം തട്ടുമോ എന്നു സംശയം വരുന്നേടത്ത് അതു അറിവാൻ പറയുന്നു.

(൯൮) ഗത്യംശാന്തരനിഘ്നലംബനരവീന്ദ്വോ ൎഭേദയോ രന്തരക്ഷിപ്ത്യോ ൎവ്വൎഗ്ഗയുതാൽ പദം ത്യജതു യോഗാൎദ്ധെ ഇതി— ഗത്യംശാന്തരനിഘ്നലംബനരവീന്ദ്വോഃ ഭേദയോഃ അന്തരക്ഷിപ്ത്യോഃ വൎഗ്ഗയുതാൽ പദം യോഗാൎദ്ധെ ത്യജതു ഇത്യന്വയഃ.

അവിടെ ആദിത്യോദയത്തിന്നൊ അസ്തമയത്തിന്നൊ ആദിത്യസ്ഫുടവും ചന്ദ്രസ്ഫുടവും ദൃക്കകൊണ്ടു വിലിയാദിയായിട്ടു ദേശാന്തരാഹൎമ്മാനങ്ങളും സംസ്കരിച്ചുണ്ടാക്കി, രാഹുവിനേയും വിലിയാദിയായി ഉണ്ടാക്കുകയും, വിലിയാദിയായി ഉണ്ടാക്കിയ ദ്യുഗയനം മൂന്നിലും സംസ്കരിക്കുകയും ചെയ്തു: പിന്നെ മുൻപറഞ്ഞതു പോലെ ഗത്യന്തരങ്ങളും, അതാതിന്റെ സമ്പൎക്കാൎദ്ധവും, ആക്ഷേപം, ഭേദച്ഛിന്നവും, സമ്പൎക്കാൎദ്ധവൎഗ്ഗവും ഉണ്ടാക്കുക: അനന്തരം ആ ആദിത്യസ്ഫുടവും

ചന്ദ്രസ്ഫുടവും വെറെവെച്ച് അവ തമ്മിലന്തരിക്കുകയും, ശെഷമുള്ള ഇലിയും വിലിയും ഒരേടത്തു വെക്കുകയും ചെയ്ക. ഇതിന്നു "സ്ഫുടാന്തരം" എന്നു പേർ. പിന്നെ സൂര്യചന്ദ്രന്മാരുടെയും, രാഹുവിന്റെയും അംശാധിക്യമുണ്ടെങ്കിൽ കയററി വിലി കളയാം. പിന്നെ അസ്തമനത്തിന്നുള്ള ആദിത്യനാണെങ്കിൽ ആറു രാശി കൂട്ടി രണ്ടേടത്തു വെച്ച്, ഒന്നിൽനിന്നു ചരപ്രാണകലാന്തരങ്ങൾ വരുത്തി മറേറതിൽ സംസ്കരിച്ചാൽ അതു അവിടക്കുള്ള കാലലഗ്നമായിവരും. ആദിത്യോദയത്തിന്നും അസ്തമനത്തിന്നും കാലലഗ്നം വരുത്തുമ്പോൾ നാഴികകളെ ആറിൽ പെരുക്കി കൂട്ടുവാനില്ലല്ലൊ. പിന്നെ ആ ചന്ദ്രനേയും വെച്ച് ആ ചന്ദ്രനെക്കൊണ്ടും, ആ കാലലഗ്നംകൊണ്ടും മുൻപറഞ്ഞതുപോലെതന്നെ ലംബനവും നതിയും വിക്ഷേപവും വരുത്തി, വിക്ഷേപത്തിൽ നതി സംസ്കരിച്ചു വെക്കുക; ഇവിടെ ലംബനം ഒരിക്കൽ മാത്രം ഉണ്ടാക്കിയാൽ മതിയെന്നും, അപ്പോൾ ലംബനജ്യാവു കൊള്ളാതെ മഹാജ്യാവു തന്നെ കൊള്ളണമെന്നും ഭേദവുമുണ്ട്. ചന്ദ്രഗ്രഹണമാണെങ്കിൽ ആ ചന്ദ്രനെക്കൊണ്ടു വിക്ഷേപം മാത്രമെ വരുത്തേണ്ടതുള്ളുവെന്നും ധരിച്ചുകൊള്ളണം. ഇനി സൂര്യഗ്രഹണത്തിങ്കലെ ക്രിയ മുമ്പെ പറയുന്നു.

ഇവിടെ ഗത്യന്തരത്തെ വെച്ചു ഇലി കയററി തീയതിയാക്കി, ആ തീയതയും ഇലിയും വിലിയും ലംബനനാഴികവിനാഴികകളെക്കൊണ്ടു പെരുക്കുക. അങ്ങിനെ പെരുക്കിയാൽ ലംബനത്തിന്നു വിനാഴിക യില്ലെങ്കിൽ ഗത്യന്തരത്തിന്റെ തീയതി ഇലിയായി വരും. ലംബനത്തിന്നു വിനാഴിക ഉണ്ടെങ്കിൽ ഗത്യന്തരത്തിന്റെ തീയതിയുടെ മുകളിൽ വന്ന സ്ഥാനമെ ഇലിയാവുകയുള്ളൂ. ഇങ്ങിനെ പെരുക്കി അധിക്യമുണ്ടെങ്കിൽ കയററി ഇലിയും വിലിയും സൂക്ഷിച്ചു

ച്ചുവട്ടിലെ സ്ഥാനങ്ങൾ കളയുക. പിന്നെ ഈ ഇലിവിലികളും, മുൻവെച്ചിരിക്കുന്ന സ്ഫുടാന്തരത്തിന്റെ ഇലിവിലികളും തമ്മിൽ അന്തരിക്കുകയും, ശേഷമുള്ള ഇലിയെ വിലിയാക്കി വൎഗ്ഗിക്കുകയും ചെയ്ക. പിന്നെ നതി സംസ്കരിച്ചിരിക്കുന്ന വിക്ഷേപത്തെയും എറക്കി വൎഗ്ഗിക്കുകയും, ഈ ഉണ്ടാക്കിയ രണ്ടു വൎഗ്ഗങ്ങളും തമ്മിൽ കൂട്ടി മൂലിച്ചു കിട്ടുന്ന ഫലത്തെ ൬൦-ൽ കയററി സൂൎയ്യഗ്രഹണത്തിലെ സമ്പൎക്കാൎദ്ധത്തിൽ നിന്നു വാങ്ങുകയും വേണം.

## ൨൬൧

(൪൭) അത്ര ശിഷ്ടേ രവേഃ.

(൪൮) ബിംബദ്വാദശഭാഗതഃ സമധികേ സന്ധ്യാസ്പൃഗൎക്കഗ്രഹ ഇതി—അത്ര ശിഷ്ടേ രവേഃ ബിംബദ്വാദശഭാഗതഃ സമധികേ അൎക്കഗ്രഹഃ സന്ധ്യാസ്പൃക് ഇത്യന്വയഃ. ഭവതീതി ശേഷഃ.

മുമ്പു പറഞ്ഞ വിധം മൂലിച്ചു ൬൦-ൽ കയററിയ ഫലത്തെ സൂൎയ്യഗ്രഹണത്തിങ്കലെ സമ്പൎക്കാൎദ്ധത്തിൽ നിന്നു വാങ്ങിയാൽ ശേഷമുള്ള (സമ്പൎക്കാൎദ്ധത്തിന്റെ) ഇലിയും വിലിയും സൂൎയ്യബിംബത്തെ ൧൨-ൽ ഹരിച്ചാലുണ്ടാകുന്ന ഫലത്തേക്കാൾ അധികമുണ്ടെങ്കിലും, ഫലത്തോടു തുല്യമാണെങ്കിലും സൂൎയ്യഗ്രഹണം സന്ധ്യക്കു തട്ടുന്നതാകുന്നു; ബിംബദ്വാദശാംശത്തേക്കാൾ മൂലഫലം കുറയുമെങ്കിൽ സന്ധ്യക്കു തട്ടുകയുമില്ല. സൂൎയ്യബിംബത്തിന്റെ ൧൨-ൽ ഒരംശത്തേക്കാൾ മൂലം വാങ്ങിയ സമ്പൎക്കാൎദ്ധത്തിന്റെ ഇലിവിലികൾ കുറയുമെങ്കിൽ സൂൎയ്യഗ്രഹണം സന്ധ്യക്കു തട്ടുക ഇല്ലെന്നും അറിയണം.

## ൨൬൨

### ഇനി ചന്ദ്രഗ്രഹണത്തിങ്കലെ ക്രിയ പറയുന്നു.

(൪൮) തദ്വൽ ബിംബചയാംശതഃ സ്ഫുടഭിദാക്ഷിപ്യോഃ കൃതിഭ്യോം വിധൊരിതി— സ്ഫുടഭിദാക്ഷിപ്യോഃ കൃതിഭ്യോം ബിംബചയാംശതഃ തദ്വൽ വിധൊഃ ഇത്യന്വയഃ. ഭവതീതി ശേഷഃ.

ചന്ദ്രഗ്രഹണത്തിന്നു ലംബനമില്ലായ്കയാൽ മുൻപു ഉണ്ടാക്കിയിരിക്കുന്ന സ്ഫുടാന്തരത്തെത്തന്നെ വിലിയാക്കി വൎഗ്ഗിച്ച്, തന്റെ (ചന്ദ്രന്റെ) വിക്ഷേപത്തേയും ഏറക്കി വൎഗ്ഗിച്ച്, ആ രണ്ടു വൎഗ്ഗങ്ങളും തമ്മിൽ കൂട്ടി മൂലിക്കുകയും, മൂലത്തെ നാൽ കയററി തന്റെ സമ്പൎക്കാൎദ്ധത്തിൽനിന്നു വാങ്ങുകയും ചെയ്ക: ശേഷമുള്ള ഇലിയും വിലിയും ചന്ദ്രബിംബത്തിന്റെ ഒരു ഭാഗത്തെക്കാൾ ഏറുകയൊ സമമായി വരികയൊ ചെയ്താൽ ചന്ദ്രഗ്രഹണം സമ്പൎക്കം തട്ടുന്നതാണെന്നും, കുറയുമെങ്കിൽ സമ്പൎക്കം തട്ടുന്നതല്ലെന്നും അറിയുക. ഗ്രഹണം ഗണിക്കുവാനുള്ള ക്രിയ ഇങ്ങിനെയാകുന്നു.

## ൨൬൩

ഇനി ഗ്രഹണം വരക്കേണ്ടതിന്നു വലനം വരുത്തുവാൻ പറയുന്നു.

(൨൬൩) ഭോഗാഃ ഷാംഗുണിതേഷ്ടകാലഘടികാ ഇതി—ഷാംഗുണിതേഷ്ടകാലഘടികാഃ ഭോഗാ ഇത്യന്വയഃ. സ്യു രിതി ശേഷഃ.

അവിടെ വലനം വരുത്തുവാനുള്ള ക്രിയ രണ്ടു ഗ്രഹണത്തിന്നും ഒരുപോലെയാകുന്നു. സൂൎയ്യന്റേയും ചന്ദ്രന്റേയും ഗ്രഹണമദ്ധ്യകാലനാഴികകളെ ആറിൽ പെരുക്കിയാൽ അവ തിയ്യതികളായി വരുമെന്നും, വിനാഴികകളെ ആറിൽ പെരുക്കിയാൽ ഇലികളായി വരുമെന്നും അൎത്ഥം. അങ്ങിനെ ഗ്രഹണമദ്ധ്യേകാലനാഴികയേയും വിനാഴികയേയും ആറിൽ പെരുക്കി നാലും, ഉണ്ടെങ്കിൽ നാലും കയററി ഒരേടത്തു വെക്കുക.

## ൨൬൪

(൨൬൪) അഭ്യക്ഷരാശിത്രയെ കൃത്വാ ഗ്രാഹ്യചരം തതൊ ഭുജജ്ഞാനം റിത്വാ തതൊ ക്ഷാഹതൽ.

(൩൭) ത്രിജ്യാപ്തസ്യ ധനുർദ്വിശാ ത്രിഭയുതഗ്രാഹ്യാപമൈ ചാപിതൈ കശ്ച്യാദിതി— തദ്യുക്തരാശിത്രയെ ഗ്രാഹ്യചരം കൃത്വാ, തതഃ ഭുജഗുണം നീത്വാ, അക്ഷാഹതാൽ തതഃ ത്രിജ്യാപ്തസ്യ ധനുഃ ചാപിതൈ ത്രിഭയുതഗ്രാഹ്യാപമൈ ദിശാ കശ്ച്യാൽ ഇത്യന്വയഃ.

മദ്ധ്യകാല് നാഴികവിനാഴികകളെ ആറിൽ പെരുക്കി കയററി വെച്ചിരിക്കുന്നതിൽ മൂന്നു രാശികൂടി കൂട്ടി, ഗ്രാഹ്യങ്കൽ നിന്നു കൊണ്ട ചരം ഋണധനത്തിന്നു തക്കവണ്ണം അതിൽ സംസ്കരിക്കുക. സോമഗ്രഹണത്തിന്നു ഗ്രാഹ്യൻ സായനസമലിപ്തയും, സൂൎയ്യഗ്രഹണത്തിന്റെ ഗ്രാഹ്യൻ മദ്ധ്യകാലത്തിങ്കലെ സായനാദിത്യനുമാകുന്നു. ഇങ്ങിനെ ഗ്രാഹ്യചരം സംസ്കരിച്ച് തുലാമേഷാദി അറിഞ്ഞ ഭുജക്ക മഹാജ്യാവുകൊണ്ടു അതിനെ സ്വദേശത്തെക്കുള്ള അക്ഷംകൊണ്ടു പെരുക്കി "ജലവേഗം" എന്ന ത്രിജ്യകൊണ്ടു ഹരിച്ചാൽ വരുന്ന ഫലം ആക്ഷവലനമാകുന്നു. അതിനെ "ശൊദ്ധ്യം വിശൊദ്ധ്യ" എന്ന പറഞ്ഞപ്രകാരം ചാപിച്ചു (൨൨൫) വെക്കുക. പിന്നെ അതാതു ഗ്രഹണത്തിങ്കലെ ഗ്രാഹ്യനെ വെച്ച് മൂന്നുരാശികൂട്ടി തുലാമേഷാദി അറിഞ്ഞു ഭുജക്ക ക്രാന്തിചാപം (൨൩൭) കൊണ്ടാൽ അതു ആയനവലനമാകുന്നു. ആക്ഷവലനചാപവും, ആയനവലനമാകുന്ന ക്രാന്തിചാപവും ദിക്ക ഒന്നാണെങ്കിൽ തമ്മിൽ കൂട്ടുകയും, അതിന്റെ ദിക്ക ധരിക്കുകയും ചെയ്ക; ദിക്ക രണ്ടാണെങ്കിൽ തമ്മിൽ അന്തരിക്കുകയും, ശേഷിച്ചതിന്റെ ദിക്ക ധരിക്കുകയും വേണം.

൨൫൮

(൩൭) തസ്യ ഭുജാഫലാൽ ച വലനം വിദ്യാൽ "മയൂരാ" ഏതമിതി— തസ്യ ഭുജാഫലാൽ ച "മയൂരാ" ഏതം വലനം വിദ്യാൽ ഇത്യന്വയഃ.

പിന്നെ ആ ചാപങ്ങളുടെ യോഗത്തെയൊ അന്തരത്തെയൊ അറുപതിലും ഉണ്ടെങ്കിൽ മറ്റുതിലും കയററി, അ

തിൽ നിന്നു മഹാജ്യാവുകൊണ്ട്, ആ മഹാജ്യാവിനെ "മയൂരം" എന്ന വക്ത്ര കൊണ്ടു ഹരിച്ചുവരുന്ന ഫലം വലനാംഗുലമാകുന്നു. ശേഷത്തെ എട്ടിൽ പെരുക്കി "മയൂരം" കൊണ്ടുതന്നെ ഹരിച്ചു വ്യാംഗുലവുമുണ്ടാക്കിക്കൊള്ളുക. ചാപയോഗത്തിൽ നിന്നാണു മഹാജ്യാവു കൊണ്ടതെങ്കിൽ ആ യോഗത്തിന്റെ തുലാമേഷാദിതന്നെയാണു വലനാംഗുലത്തിന്റെയും തുലാമേഷാദി. ചാപാന്തരത്തിൽ നിന്നാണു മഹാജ്യാവു കൊണ്ടതെങ്കിൽ ചാപങ്ങൾ തമ്മിലന്തരിക്കുമ്പോൾ ബാക്കി വന്നതിന്റെ ദിക്കമാകുന്നു വലനത്തിന്റെ ദിക്ക്. വലനം മേഷാദിയാണെങ്കിൽ ദിക്ക ഉത്തരമാണെന്നും, തുലാദിയാണെങ്കിൽ ദക്ഷിണമാണെന്നും അറിക.

## ൧൩൩

ഇനി ഗ്രഹണം വരക്കാൻ പറയുന്നു.

(൧൬) ദിക്സൂത്രാദ്വലനം നയെ ദിതി— ക്രമേണൈനാമയഃ.

അവിടെ ചന്ദ്രാദിത്യന്മാർ ഉദിച്ചിട്ടു പത്തു നാഴിക പൊഞ്ഞുന്നതിലകത്തുള്ള നേരത്തെ ഗ്രഹണമാകുമ്പോൾ പടിഞ്ഞാറെ ഭിത്തമേൽ പടിഞ്ഞാറെ പുറത്തു വരക്കണം; അസ്തമിക്കുന്നതിന്നു പത്തു നാഴിക മുമ്പു മുതൽക്ക അസ്തമിക്കുന്നതിനകത്തുള്ള ഗ്രഹണമാണെങ്കിൽ കിഴക്കെ ഭിത്തിയിന്മേൽ കിഴക്കെ വശത്തുമാണു വരക്കേണ്ടതു. പകലിന്റെയൊ രാത്രിയുടെയൊ നട്ടുച്ചത്തിലാണു ഗ്രഹണമെങ്കിൽ വരക്കുന്നതു സമഭൂമിയിലും വേണം. നട്ടുച്ചത്തിലെ ഗ്രഹണം ഉച്ചക്ക മുമ്പുള്ള അഞ്ചു നാഴികയിലാണെങ്കിൽ നേരെ കിഴക്ക നോക്കി ഇരുന്നിട്ടും, ഉച്ചക്ക ശേഷമുള്ള അഞ്ചു നാഴികയിലാണെങ്കിൽ പടിഞ്ഞാറു തിരിഞ്ഞിരുന്നിട്ടുമാണു വരക്കേണ്ടതു. അവിടെ ഭിത്തിയിന്മേലാണെങ്കിൽ, മുകളിൽനിന്നു ചുവട്ടിലേക്ക ഒരുകോൽനീളത്തിൽ നേരെ ഒരു രേഖ വരക്കുക. നിലത്താണെങ്കിൽ

